ലക്ഷ്മീഭായിഗ്രന്ഥാവലി

# ക്ഷേത്രമാഹാത്മ്യം

## ഒന്നാം ഭാഗം

ഗ്രന്ഥകർത്താ:

കവിതിലകൻ

കൊട്ടാരത്തിൽ ശങ്കുണ്ണി അവർകൾ

തൃശ്ശിവപേരൂർ

യോഗക്ഷേമം കമ്പനിവക

'മംഗളോദയം' അച്ചുക്കൂടത്തിൽ അച്ചടിച്ചു

ലക്ഷ്മീഭായി മാനേജർ പ്രസിദ്ധപ്പെടുത്തുന്നതു്.

൧൧൦൮

വില 12 ണ.

# സമർപ്പണം

സർപ്പാകല്പന്നു ചേരുന്നൊരു തിരുമകളാ-
യിട്ടു തിന്നിട്ടു നിത്യം
മുപ്പാരും കാത്തു കീർത്ത്യാ ശിവപുരിമരുവും
പാറമേക്കാവിലമ്മേ!
ദർപ്പാപേതം ജപാസൽകുസുമസദൃശമീ-
പ്പുസ്തകം ഭക്തിപൂർവ്വം
ത്വൽപ്പാദത്തിൽസ്സമർപ്പിച്ചഖിലജനനി! നി-
ഷ്കൈതവം കൈതൊഴുന്നേൻ.

ലക്ഷ്മീഭായിമാനേജർ.

# സംഗതിവിവരം.





# മുഖവുര

ആസ്തിക്യബുദ്ധിയില്ലെങ്കിൽ സർവ്വവും നാസ്തിയാണെന്ന ധാരണ ഭൗതികശാസ്ത്രജ്ഞാനാഭിവൃദ്ധിയോടുകൂടി എത്താണ്ടു് അസ്തമിച്ചുതുടങ്ങിയിരിക്കുന്നു. ഭാരതഖണ്ഡത്തിൽ പേരുകേട്ടിട്ടുള്ള ഏവരും ഓരോ മൂർത്തികളെ ഉപാസിച്ചു സ്വാധീനമാക്കീട്ടുള്ളവരാണു്. ഈശ്വരൻ ഒന്നുതന്നെയാണെങ്കിലും സങ്കല്പഭേദത്താലാണു് വിവിധമൂർത്തികളായി പറയപ്പെടുന്നതു്. കാളിദാസൻ എന്ന നാമധേയം സിദ്ധിച്ചതും അദ്ദേഹത്തിന്റെ ദേവീമൂർത്തിയിൽനിന്നാണല്ലോ. മൂകൻ വാഗ്മിയും മഹാകവിയുമായിത്തീർന്നതു കാഞ്ചീപുര ക്ഷേത്രദർശനം കൊണ്ടാണു്. ലോകഗുരു ആദിശങ്കരാചാര്യരുടെ അവതാരത്തിനു ഹേതുഭൂതമായതു സാക്ഷാൽ തൃശ്ശിവപേരൂർ വടക്കുംനാഥൻ ക്ഷേത്രമാണു്. ഈശ്വരഭക്തിയുണ്ടാകുവാനുള്ള ആദ്യപാഠം ക്ഷേത്രമാഹാത്മ്യമാകുന്നു. ആദ്യപാഠത്തിലുള്ള അബദ്ധങ്ങളാണു് ഉപരിപാഠങ്ങളിൽ അനാസ്ഥ കാണിപ്പാൻ കാരണമാകുന്നതെന്നു് ഇപ്പോഴത്തെ പാഠ്യപുസ്തകങ്ങളും സാക്ഷ്യം വഹിക്കുന്നുണ്ടു്. യോഗിപര്യന്തം അനുഷ്ഠേയമായിട്ടുള്ളതാണല്ലോ ക്ഷേത്രദർശനം. മാഹാത്മ്യമുള്ള വിഷയങ്ങളിൽ മനസ്സു പതിയുന്നതിനും വിശ്വാസം വർദ്ധിക്കുന്നതിനും വഴിയുള്ളതിനാൽ ജന്മസാഫല്യത്തിന്റെ നിദാനമായ ക്ഷേത്രദർശനത്തിനു മനുഷ്യരെ

ബലാൽ പ്രോത്സാഹിപ്പിക്കുന്നതാണു് ക്ഷേത്രമാഹാത്മ്യപാരായണം.

സംസ്കൃതം തമിഴ് മുതലായ ഇതരഭാഷകളിലെ ക്ഷേത്രമാഹാത്മ്യഗ്രന്ഥങ്ങൾ നോക്കുമ്പോൾ മലയാളഭാഷയിൽ ആ ജാതി വളരെ വളരെ ചുരുങ്ങുമെന്നാണു് പറയേണ്ടതു്. ഇതിനുള്ള കാരണങ്ങൾ ബഹുക്കളാണെങ്കിലും അവയിൽ പ്രധാനമായിട്ടുള്ള ഒന്നു മതാദ്ധ്യക്ഷന്മാരുടെ വിമതിയാണെന്നു പറയാതെ നിവൃത്തിയില്ല. എന്നാൽ ഭക്തന്മാരായ ചില അഭിജ്ഞന്മാർ ഈയിടെ ഇത്തരംഗ്രന്ഥനിർമ്മാണത്തിനു പുറപ്പെട്ടന്നില്ലെന്നും പറഞ്ഞുകൂടാ. അവരിൽ അഗ്രഗണ്യനാണു് പ്രകൃതഗ്രന്ഥകർത്താവായ കവിതിലകൻ കൊട്ടാരത്തിൽ ശങ്കുണ്ണി അവർകൾ എന്നു ഭാഷാഭിമാനികളെ പറഞ്ഞറിയിക്കേണ്ടതായ ഭാരമുണ്ടെന്നു തോന്നുന്നില്ല.

ഐതിഹ്യമാല ഒന്നാം ഭാഗം പ്രസിദ്ധപ്പെടുത്തുന്നതിനുണ്ടായ സംഗതി യാതൊന്നോ അതുതന്നെയാണു് ഈ ക്ഷേത്രമാഹാത്മ്യം ഒന്നാം ഭാഗത്തിന്റെയും ആദികാരണം. ആഴക്ക വറ്റിനു വേണ്ടി ആറേഴിടങ്ങഴി വെള്ളം കുടിച്ചു വറ്റിപ്പാൻ ഉള്ള ക്ഷമയോ ശക്തിയോ ഇപ്പോഴത്തെ ജനങ്ങളിൽ കാണപ്പെടാത്തതിനാലും സൌന്ദര്യത്തിനും സൌകര്യത്തിനും വേണ്ടി എന്തും ചെയ്യാൻ ഒരുക്കമുള്ളതായി കാണപ്പെടുന്നതിനാലും ആസ്തിക്യബുദ്ധിയുള്ളവരെ യഥാശക്തി സഹായിക്കേണ്ടതായ ഭാരമുള്ളതിനാലുമാണു് പ്രകൃതഗ്രന്ഥത്തിന്റെ പ്രസാധകനായി പുറപ്പെടേണ്ടിവന്നതു്. "ഒട്ടും മടിക്കേണ്ട; ശുഭസ്യ

ശീഘ്രം' എന്നു പറഞ്ഞു ഗ്രന്ഥകർത്താവിനേയും പ്രസാധകനേയും പ്രോത്സാഹിപ്പിച്ച ആ വീരകേസരി പേരങ്ങയിൽ കുഞ്ഞിരാമൻ നായനാരവർകൾ പരോക്ഷമായിട്ടും സഹായിക്കുമെന്നുള്ള ഉത്തമവിശ്വാസം ഒന്നുതന്നെയാണു് ഇതിന്നു പ്രസാധകനെ പ്രേരിപ്പിച്ചതെന്ന പരമാത്ഥം കൃതജ്ഞതയോടെ പ്രസ്താവിച്ചുകൊള്ളുന്നു.

വന്ദ്യഗുരു ആർ. ഈശ്വരപിള്ള ബി. എ. അവർകളുടെ അവതാരികയിലും പുസ്തകകർത്താവിൻെറ പ്രസ്താവനയിലും പ്രസാധകന്നു പറവാനുള്ളതുകൂടി കഴിച്ചിരിക്കുന്നതിനാൽ ചവ്വിതചവ്വണത്തിന്നു പുറപ്പെടാതെ ആ വന്ദ്യന്മാരെ ഹൃദയപൂവ്വം അഭിവാദ്യം ചെയ്കയും അവരുടെ ദീഘായുരാരോഗ്യാദി സവ്വസുഖങ്ങൾക്കും സവ്വേശ്വരിയെ ഹൃദയപൂവ്വം പ്രാത്ഥിക്കയും മലയാളത്തിലെ അച്ചുകൂടങ്ങളിൽ മേലെക്കിട വഹിക്കുന്ന മംഗളോദയം അച്ചുകൂടത്തിൻെറ മാഹാത്മ്യത്തെ അനുമോദിക്കയും ചെയ്തുകൊണ്ടു് ഈ അവതാരിക അവസാനിപ്പിച്ചുകൊള്ളട്ടെ.

പി. നാരായണമേനോൻ.

# അവതാരിക

ക്ഷേത്രങ്ങളിലും മററു ഏതാദൃശങ്ങളായ സ്ഥാപനങ്ങളിലും മനുഷ്യൎക്ക ഭക്തിയും ശ്രദ്ധയും കുറഞ്ഞുവരുന്ന ഇക്കാലത്തു് 'ക്ഷേത്രമാഹാത്മ്യം' എന്ന ഈ ചെറിയ പുസ്തകത്തിന്റെ ആവിർഭാവം ഏററവും അവസരോചിതമായിട്ടുണ്ടെന്നുള്ളതിന്നു സംശയമില്ല. ഭാരതീയരായ നമ്മുടെ ഇന്നത്തെ ചിന്താഗതിയെ സൂക്ഷ്മാവലോകനം ചെയ്യുന്നതായാൽ രാഷ്ട്രീയോൽക്കൎഷത്തിലാണു് മനുഷ്യന്റെ നിർവൃതി ശയിക്കുന്നതെന്നു് ആൎക്കും തോന്നിപ്പോകും. ഇതു നമ്മുടെ അതിരു കടന്ന പാശ്ചാത്യപരിഷ്കാരഭ്രമത്തിന്റെ വിവിധഫലങ്ങളിൽ ഒന്നാണെന്നു തോന്നുന്നു. മതവിഷയത്തിൽ നാം മിക്കവരും ഇന്നു 'ചാൎവാകന്മാർ' എന്ന നിലയിൽ എത്തിക്കഴിഞ്ഞിട്ടില്ലെങ്കിലും അതിലേക്കുള്ള മാൎഗ്ഗത്തിൽ കാൽ വെച്ചിരിക്കയാണെന്നുതന്നെ പറയാം. നാം വളരെക്കാലമായിട്ടു മതകാൎയ്യങ്ങളെല്ലാം ഒരു പ്രത്യേകവൎഗ്ഗക്കാരെ ഏല്പിച്ചു അവർ വേണ്ടതുപോലെ പ്രവൎത്തിച്ചുകൊള്ളുമെന്നു വിശ്വസിച്ചു സമാധാനപ്പെട്ടിരിക്കയാണല്ലോ. ഇന്നു വല്ല മതാനുഷ്ഠാനവും നമ്മുടെ ഇടയിൽ ഉണ്ടെങ്കിൽത്തന്നെ അതു മിക്കവാറും ത്വക്സാരതുല്യമായിട്ടാണിരിക്കുന്നതു്. സാധാരണമതതത്വങ്ങളെപ്പോലും ഗ്രഹിക്കാതെയും ഗ്രഹിക്കാൻ ശ്രമിക്കാതെയും നാം വിവിധ ബാഹ്യകൎമ്മങ്ങളെ

കൊണ്ടു മാത്രം തൃപ്തിപ്പെട്ടിരിക്കയാണു്. എല്ലാ മതക്കാരുടേയും നില ഏകദേശം ഇതുതന്നെയാണെങ്കിലും ഈ വിഷയത്തിൽ പാരദൃശ്വന്മാരും തന്മൂലം ഉൽക്കർഷം പ്രാപിച്ചവരുമായ ഭാരതീയർ ഈ നിലയെ അവലംബിച്ചുകാണുന്നതു് ഏററവും ശോചനീയമായ ഒരു അവസ്ഥയാണു്. കേരളീയരായ നമ്മെ സംബന്ധിച്ചും ഇതു് ഒരു അനാസ്വാദ്യമായ പരമാർത്ഥമാണു്. എന്നാൽ ലോകത്തിൽ എന്നും പ്രവൃത്തിയെന്നും നിവൃത്തിയെന്നും രണ്ടു ശക്തികൾ വ്യാപരിച്ചുകൊണ്ടിരിക്കുന്നുണ്ടു്. പ്രവൃത്തി ഉച്ചം പ്രാപിക്കുമ്പോഴും നിവൃത്തിവരാതെ കഴികയില്ല. അതിനാൽ ഭാരതത്തിലെന്നപോലെ ഇന്നു കേരളത്തിലും അല്പമായിട്ടെങ്കിലും മതോദ്ധാരണശ്രമങ്ങൾ ആരംഭിച്ചിട്ടുണ്ടു്. 'ബാലാഷ്’സ്വാമി' (കുഞ്ഞൻപിള്ളച്ചട്ടമ്പി), സദാനന്ദസ്വാമി, ശ്രീനീലകണ്ഠതീർത്ഥപാദർ, മഹാപ്രസാദസ്വാമി, ശ്രീനാരായണഗുരുസ്വാമി മുതലായ മഹാത്മാക്കൾ വഴി തെററി ചരിക്കുന്ന നമ്മുടെ മനസ്സിനെ തിരിക്കുവാൻ അസാമാന്യമായ ശ്രമം ചെയ്തിട്ടുണ്ടു്. ചിലർ ചെയ്തുവരുന്നുമുണ്ടു്.

വിമാനത്തിൽനിന്നോ മററോ ഇന്നു ഭാരതഭൂമിയെ ഹിമവൽസേതുപര്യന്തം ഒന്നു പര്യവേക്ഷണം ചെയ്യുന്നതായാൽ, നമ്മുടെ ദൃഷ്ടിയെ ഉപചരിക്കുന്നതായ പ്രധാനമായ കാഴ്ച അതിൽ ലക്ഷക്കണക്കിനു രത്നങ്ങൾപോലെ ഖചിതങ്ങളായിക്കിടക്കുന്ന പുണ്യക്ഷേത്രങ്ങളായിരിക്കുമെന്നുള്ളതിനു സംശയമില്ല. ഇവയെ യഥേഷ്ടം

നിർമ്മിക്കുന്നതിൽ വ്യയം ചെയ്തിട്ടുള്ള സംഖ്യാതീതമായ ധനവും അദ്ധ്വാനവും സമയവും പൂർവ്വഭാരതീയരുടെ അപാരവും സുദൃഢവുമായ ഭക്തിക്കും ഐശ്വര്യത്തിന്നും അസന്നിഗ്ദ്ധമായ സാക്ഷ്യം വഹിക്കുന്നുണ്ട്. ഈ വിഷയത്തിൽ കേരളവും ഒട്ടും പിന്നോക്കമല്ല. കേരളത്തിലെ നൂറെറട്ടു ദുർഗ്ഗാലയങ്ങളും ശിവാലയങ്ങളും പ്രസിദ്ധങ്ങളാണല്ലൊ. അവയ്ക്കും പുറമെ പലവിധത്തിൽ മാഹാത്മ്യമുള്ളവയും സർവ്വഭാരതപ്രശസ്തി സിദ്ധിച്ചവയുമായ അനേകം മഹാക്ഷേത്രങ്ങളും ഇവിടെയുണ്ട്. എന്നാൽ നമ്മുടെ ഭക്തിയുടേയും ശ്രദ്ധയുടേയും കുറവോ അഭാവമോ നിമിത്തം ഇവയിൽ പലതും നിശ്ശേഷം നഷ്ടങ്ങളും ചിലവ നഷ്ടപ്രായങ്ങളുമായിത്തീർന്നിട്ടുണ്ട്. എന്നാൽ ഇതരമതാവലംബികളുടെ ആരാധനസ്ഥലങ്ങൾ വർദ്ധിച്ചുവരുന്നുണ്ടെന്നുള്ളതും പ്രസ്താവയോഗ്യമാണ്. തിരുവിതാംകൂറിലേയും പക്ഷെ കൊച്ചിയിലേയും ക്ഷേത്രങ്ങൾ മിക്കവയും സക്കാരധീനത്തിലായതോടുകൂടി ജനങ്ങൾക്കവയുമായിട്ടുള്ള ബന്ധവും ഹ്രസ്വമായിഭവിച്ചു. അവയുടെ ഭരണവും ക്രമേണ ജനഹിതത്തിന്നനുസരണമല്ലാത്ത വിധത്തിലുമായി. ഇതുനിമിത്തം ക്ഷേത്രങ്ങളും ജനങ്ങളും തമ്മിൽ സാമാന്യമായ അകലവും വന്നുകൂടിട്ടുണ്ട്. ക്ഷേത്രങ്ങൾ ഇവിടെത്തന്നെയല്ല ഭാരതത്തിലെവിടേയും സ്ഥാപകന്മാരുടെ ആദർശങ്ങളിൽനിന്നും വ്യതിചലിച്ചു പലവിധത്തിൽ ദുഷിച്ചു ലോഭാവിഷ്ടന്മാരായ പ്രവർത്തകന്മാരുടെ വിക്രിയകൾക്കധീനങ്ങളായി ഭവിച്ചിരിക്കയാണ്. ഇവയിൽ പലതിലും ഈശ്വരസാന്നിദ്ധ്യംതന്നെ ഉണ്ടോ എന്നു

സംശയിക്കേണ്ടിയിരിക്കുന്നു. പണ്ടു ക്ഷേത്രങ്ങളിൽ പുരാണപാരായണം, വേദാദ്ധ്യയനം, ഭജനസംകീൎത്തനാദികൾ നടത്തുന്നതിനും സമീപവാസികളിൽ ശുചി, സന്മാൎഗ്ഗം, മതബോധം ഇവയെ ഉത്തേജിപ്പിക്കുന്നതിനും വേണ്ട ഏൎപ്പാടുകളുണ്ടായിരുന്നു. ഇന്നു് ഇവയ്ക്കൊന്നിനും അവയിൽ സ്ഥാനമില്ല. ഈ സ്ഥിതിക്കു ക്ഷേത്രങ്ങളിൽ ദൎശനത്തിനു പോകാത്തതിനു ജനങ്ങളെ കുറ്റപ്പെടുത്തേണ്ട ആവശ്യമില്ല. ഈവക കാരണങ്ങളാൽ ക്ഷയോന്മുഖങ്ങളായിരിക്കുന്ന ഭക്തിവിശ്വാസങ്ങളെ പൂൎവ്വവൽ സ്ഥിരീകരിക്കുന്നതിനു പരാങ്മുഖന്മാരായി ഭവിച്ചിരിക്കുന്ന ജനങ്ങളെ ആകൎഷിക്കുന്നതിനും പലതും ചെയ്യേണ്ടതായിട്ടുണ്ടു്. പ്രധാനമായി വേണ്ടതു, ക്ഷേത്രങ്ങളുടെ ഉൽപത്തി, സ്ഥാപകന്മാരുടെ ആദൎശങ്ങളും, അവകൊണ്ടുള്ള ഫലങ്ങളും, അവയോടു ബന്ധിച്ചിരിക്കുന്ന സ്മരണകളും ഇവ വഴിക്കു് അവയുടെ മാഹാത്മ്യങ്ങളെ ജനങ്ങളെ മനസ്സിലാക്കുകയാണു്. അനേകം മഹാക്ഷേത്രങ്ങളുടെ ചരിത്രം അവയോടുകൂടിത്തന്നെ നാമാവശേഷമായിത്തീൎന്നിട്ടുണ്ടു്. നാം ഇന്നു കാണുന്ന ക്ഷേത്രങ്ങളും കേവലം കല്ലും മരങ്ങളും മാത്രമല്ല അവയ്ക്കൊക്കെയും ഒരു ജീവിതവും, ജീവചരിത്രവും ആത്മീയശക്തിയുമുണ്ടു്; അഥവാ ഉണ്ടായിരുന്നു. അവ എത്രയോ ജനങ്ങൾക്കു മനഃശ്ശുദ്ധിയും ആത്മീയനിൎവൃതിയും അഭയവും നല്കിവന്നിരുന്നു. ചരിത്രാന്വേഷികൾക്കും, പുരാതനവസ്തുപരിശോധകന്മാൎക്കും, ഭക്തന്മാൎക്കും, എന്നുവേണ്ട ജിജ്ഞാസുക്കളായ എല്ലാവൎക്കും ഇവയിൽനിന്നും

അനേകം സാരകാര്യങ്ങൾ ഗ്രഹിക്കാൻ കഴിയും. ഈ വഴിക്കുള്ള പ്രഥമശ്രമത്തിന്റെ ഫലമാണ് കവിതിലകൻ കൊട്ടാരത്തിൽ ശങ്കുണ്ണി അവർകളുടെ 'ക്ഷേത്രമാഹാത്മ്യം' എന്ന ഈ പുസ്തകം. ഇതിൽ ഏറ്റുമാനൂർ, വെണ്ണിമല, ആറന്മുള, തിരുനക്കര, ശാസ്താംകോട്ട, പാഴൂർ പെരുംതൃക്കോവിൽ, കിളിരൂർ കുന്നിന്മേൽ, അമ്മതിരുവടി ഇങ്ങിനെ എട്ടു ക്ഷേത്രങ്ങളെ സംബന്ധിച്ചുള്ള ഐതിഹ്യങ്ങളാണ് അടങ്ങിയിരിക്കുന്നത്. ഇവയെ വായിക്കുന്നവരുടെ ഉള്ളിൽ ഭക്തിരസമോ, അത്ഭുതരസമോ ഏതാണ് അധികമായി ജനിക്കുന്നതെന്നു പറവാൻ പ്രയാസമാണ്. പൂർവ്വകാലത്തിന്റെ അജ്ഞാതപ്രദേശങ്ങളിൽ മറഞ്ഞുകിടന്നിരുന്ന അനേകം സംഭവങ്ങളെ ശങ്കുണ്ണി അവർകളുടെ പ്രശംസാർഹമായ ക്ഷമയും ശ്രമവും നമുക്കു വെളിപ്പെടുത്തിത്തന്നിരിക്കുന്നു. കാലഭേദംകൊണ്ടു വിശ്വാസവിമുഖമായിരിക്കുന്ന നമ്മുടെ മനസ്സിന് ഇവയിൽ പലതും അസംഭാവ്യങ്ങളായി തോന്നിയേക്കാം. എന്നാൽ ആസ്തികബുദ്ധ്യാ ഇവയെ വീക്ഷിക്കുന്നതായാൽ ഇങ്ങിനെ വിചാരിക്കാൻ വഴിയില്ല. പരിഷ്കാരം നീണ്ടുനീണ്ടു പോകുന്തോറും ഈശ്വരൻ നമ്മിൽനിന്നും അകന്നകന്നുപോകുകയാണെന്നുള്ളതു വാസ്തവമാണ്. അതുകൊണ്ട് ഇന്നത്തെ മനഃസ്ഥിതി വെച്ചുകൊണ്ടും പൂർവ്വന്മാരെപ്പറ്റി ഒരു വിധി കല്പിക്കുന്നത് അല്പം സാഹസമാണെന്നു തോന്നുന്നു. "വാസ്തവം പലപ്പോഴും ഭാവിതവസ്തുക്കളേക്കാൾ അത്ഭുതകരമായിരിക്കും" മെന്നുള്ള മഹദ്വചനം തെറ്റായി വരികയില്ല. അതു

കൊണ്ടു തിരുവലയന്നൂരിലെ ഓലക്കുടയുടേയും, കിളിരൂരിലെ കോതയമ്മയുടേയും, തിരുനക്കരെ വൃഷഭന്റേയും, ശാസ്താംകോട്ടയിലെ കുരങ്ങന്മാരുടേയും, ഏററുമാനൂർ വലിയ വിളക്കിന്റേയും, ആറന്മുളക്കലയുടേയും, പാഴൂർ പ്ലാവിന്റേയും, വെണ്ണിമലത്താപസന്റേയും മററും കഥകൾ അസംഭാവ്യസംഗതികളുടെ കൂട്ടത്തിൽ തള്ളിക്കളയേണ്ട ആവശ്യമുണ്ടെന്നു തോന്നുന്നില്ല. എല്ലാം ക്ഷേത്രങ്ങൾക്കും — നാം കേൾക്കാൻ സന്നദ്ധരാണെങ്കിൽ — ഓരോ കഥ പറവാനുണ്ടാകും. ഇവയൊക്കെയും നാം അന്വേഷിച്ചറിയുന്നതായാൽ നമുക്കു ക്ഷേത്രങ്ങളെപ്പററിയുള്ള ആദരവും ഭക്തിയും വർദ്ധിക്കാനും തദ്വാരാ നമുക്കു ശരിയായ മതബോധം ഉണ്ടാകുന്നതിനും ഇടയുണ്ട്.

ഈ പുസ്തകത്തിൽ അടങ്ങീട്ടുള്ള ഉപന്യാസങ്ങൾ ശങ്കുണ്ണി അവർകളുടെ ഐതിഹ്യമാലയിൽ ചേർത്തിരുന്നവയാണ്. എന്നാൽ ഇവക്കു് ഇക്കാലത്തു് ഒരു പ്രത്യേക ആവശ്യമുള്ളതുകൊണ്ടു് അവയെ ഒരു പ്രത്യേക പുസ്തകമായി അച്ചടിപ്പിച്ചതു് ഉചിതം തന്നെയാണ്. ഇനിയും അനേകം മഹാക്ഷേത്രങ്ങൾ കാലധൂളിയാൽ മൂടിക്കിടക്കുന്നു അവയുടെ ചരിത്രത്തെ വെളിപ്പെടുത്തുന്നതിനു ശങ്കുണ്ണി അവർകളുടെ കരസ്പർശത്തെ പ്രതീക്ഷിച്ചുകൊണ്ടിരിക്കയാണ്. ഈ ധൂളിപടലത്തിനടിയിൽ എന്തെല്ലാം, എത്ര വിലയേറിയ രത്നങ്ങൾ കിടപ്പുണ്ടെന്നാർക്കറിയാം?

ലോക ചരിത്രത്തിന്റെ എത്രയോ ഭാഗം നമുക്കു നഷ്ടപ്പെട്ടുപോകുന്നു! വാർദ്ധക്യംകൊണ്ടും നിരന്തരപരിശ്ര

മംക്കൊണ്ടും തെളിഞ്ഞിരിക്കയാണെങ്കിലും ശങ്കുണ്ണി അവർകളോടല്ലാതെ നാം ആരോടാണപേക്ഷിക്കുക. അവരൂടി വായിക്കുവാൻ നമുക്കു ഭാഗ്യമുണ്ടാകട്ടെ എന്നു പ്രാർത്ഥിച്ചുംകൊണ്ടു് എന്റെ പഴയ സ്നേഹിതനായ ശങ്കുണ്ണി അവർകളുടെ പഴക്കംചെന്ന തൂലികയുടെ അനന്യസാധാരണയായ ചരിത്രചിത്രക്രിയാവൈഭവത്തെ പ്രത്യക്ഷപ്പെടുത്തുന്ന ഈ ചെറിയ പുസ്തകത്തെ സസന്തോഷം ലോകസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു. കേരളീയഹിന്ദുക്കൾ എല്ലാവരും ഇതിനു യഥാർത്ഥമായ സ്വാഗതം നല്കുമെന്നു വിശ്വസിക്കുന്നു.

ആർ. ഈശ്വരപിള്ള ബി. ഏ.

# പ്രസ്താവന

ഇപ്പോൾ ജനങ്ങളുടെ ഇടയിൽ പ്രായേണ ആസ്തിക്യം കുറഞ്ഞും നാസ്തിക്യം വൎദ്ധിച്ചുമാണ് വരുന്നതെന്നും അതിന്റെ നിദാനം വിദ്യാഭ്യാസപദ്ധതിയിൽ വന്നിട്ടുള്ള വ്യത്യാസമാണെന്നും പലരും പറയുന്നുണ്ട്. ഇതു കേവലം അവാസ്തവമാണെന്നു വിചാരിക്കാൻ നിവൃത്തിയില്ലാതെയുമിരിക്കുന്നു.

പൂൎവ്വകാലങ്ങളിൽ നമ്മുടെ വിദ്യാഭ്യാസമെല്ലാം ഈശ്വരനെ പുരസ്കരിച്ചുകൊണ്ടായിരുന്നു. ആദ്യം നിലത്തെഴുതിത്തുടങ്ങുന്നതുതന്നെ "ഹരിഃ ശ്രീഗണപതയേ നമഃ" എന്നായിരുന്നുവല്ലോ. അക്ഷരങ്ങളും പഠിച്ചുകഴിഞ്ഞാൽ പ്പിന്നെ പഠിക്കുക ഗണാഷ്ടകം, സരസ്വത്യഷ്ടകം, മുകുന്ദാഷ്ടകം, മംഗളാഷ്ടകം മുതലായവയായിരുന്നു. പിന്നെ അമരകോശമായിരുന്നുവല്ലോ പഠിക്കുക പതിവ്. അതും സകലവന്ദ്യനായ സൎവ്വേശ്വരനെ സ്തുതിച്ചുകൊണ്ടാണല്ലോ തുടങ്ങിയിരിക്കുന്നത്. തദനന്തരം പഠിക്കേണ്ടുന്നവയായ കാവ്യനാടകാദികളിലും ആദ്യംതന്നെ ഏതെങ്കിലും വിധത്തിൽ മംഗളാചരണമുണ്ടായിരിക്കും. ഇങ്ങിനെ മുറക്കു പഠിക്കുകയും പരിചയിക്കുകയും ചെയ്യുന്നവൎക്ക് എങ്ങിനെയാണ് ആസ്തിക്യമില്ലാതെവരുന്നത്? വിദ്യാഭ്യാസംകഴിഞ്ഞാൽ പിന്നെ നിത്യപാരായണത്തിനായി ഈശ്വരകഥാമയങ്ങളായ അനേകം ഇതിഹാസപുരാണങ്ങളും ഓരോ ഋഷീശ്വരന്മാർ ഉണ്ടാക്കിയിട്ടിട്ടുണ്ട്. പക്ഷേ

ഇവയെല്ലാമിപ്പോഴും ഉപയോഗശൂന്യങ്ങളായിട്ടാണ് തീർന്നിരിക്കുന്നത്. ഇപ്പോഴും വിദ്യാഭ്യാസത്തിന്റെ രീതി ആകപ്പാടെ ഭേദപ്പെട്ടുപോയി എന്നു മാത്രമല്ല, ഋഷിപ്രോക്തങ്ങളായ പുരാണേതിഹാസാദികൾ കേവലം കല്പിതകഥകളാണെന്നുള്ള ധാരണ ജനങ്ങളുടെ ഇടയിൽ അങ്കുരിച്ചുതുടങ്ങുകയും ചെയ്തിരിക്കുന്നു. ഇതിനും പുറമേ വിഗ്രഹാർച്ചനം കേവലം അബദ്ധവും അനാവശ്യവും അസംബന്ധവും അയുക്തവുമാണെന്നുള്ള വാദങ്ങളും പ്രസംഗങ്ങളും ലോകത്തിൽ സർവ്വത്ര മാറ്റൊലിക്കൊള്ളുകയും ചെയ്തുതുടങ്ങിയിരിക്കുന്നു.

ഇങ്ങിനെയിരിക്കുന്ന ഇക്കാലത്ത് ഈശ്വരചൈതന്യം വിളങ്ങുന്ന ക്ഷേത്രങ്ങളുടെ മാഹാത്മ്യത്തിൽ വിശ്വസിക്കുന്നവർ അധികമുണ്ടായിരിക്കുമെന്നു തോന്നുന്നില്ല. എങ്കിലും അങ്ങിനെ വിചാരിച്ച് ഈവക സംഗതികൾ പ്രസിദ്ധപ്പെടുത്താതെ വിട്ടുകളയുന്നതു യോഗ്യമല്ലല്ലോ. എന്നുമാത്രമല്ല, രോഗമുള്ളപ്പോളാണല്ലോ ചികിത്സ വേണ്ടതു്. ഗവർമ്മേണ്ടുകൾതന്നെ ചില സ്ഥലങ്ങളിൽ ചികിത്സയ്ക്കായി പ്രത്യേകം വൈദ്യന്മാരെ നിയമിക്കുന്നതു പ്ലേഗു, വിഷൂചിക മുതലായ സാംക്രമികരോഗങ്ങൾ ബാധിക്കുന്ന കാലങ്ങളിലാണല്ലോ. അപ്രകാരംതന്നെ ലോകത്തിൽ നാസ്തിക്യം വർദ്ധിക്കുന്ന കാലത്താണല്ലോ ഇപ്രകാരമുള്ള പുസ്തകങ്ങളുണ്ടാകേണ്ടതു്. പ്രത്യേകം നിയുക്തന്മാരാകുന്ന വൈദ്യന്മാരുടെ ചികിത്സകൊണ്ടു രോഗബാധിതന്മാർക്ക് എല്ലാവർക്കും സുഖം സിദ്ധിക്കുന്നില്ലെങ്കിലും ചിലർക്ക് രക്ഷ കിട്ടുന്നുണ്ടല്ലോ. അതുപോലെ ഈ പുസ്ത

കം വായിച്ചിട്ടു ചിലൎക്കെങ്കിലും ഈശ്വരവിശ്വാസമുണ്ടായെങ്കിൽ അതൊരു വലിയ കാൎയ്യമാണല്ലോ. ഈ വിചാരത്തോടുകൂടിയാണ് ഞാൻ ക്ഷേത്രമാഹാത്മ്യങ്ങൾ എഴുതിത്തുടങ്ങിയതു്. ഈ ഉപന്യാസങ്ങൾക്കു പ്രചാരപ്രാചുൎയ്യം വരുത്തേണ്ടതു് അത്യാവശ്യമാണെന്നു തോന്നുകയാൽ ആസ്തിക്യനിധിയായ വെള്ളായ്ക്കൽ നാരായണമേനോനവർകൾ അദ്ദേഹത്തിനു പ്രസാധകത്വമുള്ള ഐതിഹ്യമാലയുടെ ചില ഭാഗങ്ങളിൽ ഇവ എടുത്തുചേൎത്തു. അവയിൽനിന്നു ക്രോഡീകരിച്ചാണ് ഇപ്പോൾ ഇങ്ങിനെ പ്രത്യേകം പുസ്തകരൂപത്തിൽ പ്രസിദ്ധപ്പെടുത്തിയിരിക്കുന്നതു്. ഈ പ്രസിദ്ധീകരണംകൊണ്ടു സ്വല്പമെങ്കിലും ഫലം സിദ്ധിക്കാതെ വരികയില്ലെന്നുതന്നെ വിശ്വസിക്കാം. ഐതിഹ്യമാല അഞ്ചാം ഭാഗത്തിന്റെ ആമുഖോപന്യാസത്തിൽ മഹാമഹിമശ്രീ കേരളവൎമ്മഅമ്മാമൻതമ്പുരാൻ ബി. എ., ബി. എൽ. തിരുമനസ്സുകൊണ്ടു —പണ്ടുള്ളവൎക്ക് ഈശ്വരസേവകൊണ്ടു് ഇത്രയൊക്കെ ഭാഗ്യം കിട്ടാമെങ്കിൽ നമുക്കും കിട്ടുമല്ലോ എന്നു ആൎക്കും ബോദ്ധ്യമാകും..................................................

വള്ളിപ്പുറത്തുകാവു, വിഷാരിക്കാവു് എന്നീ ഉപന്യാസങ്ങൾ വായിച്ചാൽ ദേവിയിൽ ഭയഭക്തിവിശ്വാസം ചിലൎക്കെങ്കിലും ജനിക്കാതെ ഒരു ജനവുമുണ്ടാവില്ല— എന്നു പ്രസ്താവിച്ചിരിക്കുന്നു. ആ തിരുമനസ്സിലെ ആശംസ ഫലവതിയായിത്തീരട്ടെ എന്നു പ്രാൎത്ഥിച്ചുകൊണ്ടു് ഈ പ്രസ്താവനയെ ഇവിടെ സമാപിപ്പിച്ചുകൊള്ളുന്നു.

കവിതിലകൻ കൊട്ടാരത്തിൽ ശങ്കുണ്ണി.





കവിതിലകൻ കൊട്ടാരത്തിൽ ശങ്കുണ്ണി അവർകൾ.

# കവിതിലകൻ കൊട്ടാരത്തിൽ ശങ്കുണ്ണി

പുരാതനകാലങ്ങളിൽ ജീവചരിത്രമെഴുതുക എന്നതു വളരെ ചുരുക്കമായിരുന്നുവല്ലൊ. അതിന്റെ കാരണം ഓരോ കാലങ്ങളിൽ ഉണ്ടായിരുന്ന മഹാന്മാർ എല്ലാവരും എല്ലാംകൊണ്ടും ഏകദേശം തുല്യകക്ഷ്യന്മാരായിരുന്നതിനാൽ അന്യോന്യം അധികബഹുമാനത്തിനു ഇടയില്ലാതെയിരുന്നതോ, അഥവാ പരസ്പരമുണ്ടായിരുന്ന മത്സരമോ അസൂയയോ ആയിരിക്കാം. തങ്ങളുടെ ജീവചരിത്രം തങ്ങൾതന്നെ എഴുതുകയെന്നുള്ളതു് അവൎക്കു ലജ്ജാവഹമായിരുന്നതിനാലായിരിക്കാം അവർ അങ്ങിനേയും ചെയ്യാതെയിരുന്നിട്ടുള്ളതെന്നു തോന്നുന്നു.

എല്ലാം അവസ്ഥയിലും കുറഞ്ഞവരായ അൎവ്വാചീനന്മാൎക്കാണു് പൂൎവ്വമഹാന്മാരുടെ ജീവചരിത്രം അറിയണമെന്നുള്ള ആഗ്രഹമുണ്ടാകുന്നതു്. അപ്പോൾ അതിനു തക്കതായ യാതൊരു ലക്ഷ്യവും ഇല്ലാതിരുന്നതിനാൽ അവൎക്കുണ്ടാകുന്ന ഇച്ഛാഭംഗം എത്രമാത്രമായിരിക്കുമെന്നുള്ളതു് ഇപ്പോഴുള്ള ചരിത്രവായനക്കാൎക്കു് എല്ലാവൎക്കും അറിയാവുന്നതാണല്ലൊ.

ചെറുപ്പകാലംമുതൽ ഒരുമിച്ചു കളിക്കുകയും പഠിക്കുകയും മറ്റും ചെയ്തു വളൎന്നുവന്ന എനിക്കു പൂൎവ്വകവികളെക്കുറിച്ചുള്ളതുപോലെ ഒരു ബഹുമാനം ശങ്കുണ്ണി അവർകളെക്കുറിച്ചു തോന്നുന്നില്ലെങ്കിലും അദ്ദേഹത്തിന്റെ ന

ല്ല നല്ല പ്രബന്ധങ്ങളും കാണുമ്പോഴും അവയിൽ അദ്ദേഹത്തിന്റെ ഒരു ജീവചരിത്രംകൂടി ചേർത്തിരുന്നുവെങ്കിൽ ഉചിതകാലങ്ങളിലുണ്ടാവുന്നവർക്ക് അതു തൃപ്തികരവും സന്തോഷാവഹവുമായിരിക്കും എന്നും ശങ്കുണ്ണി അവർകളുടെ ജീവചരിത്രം എഴുതുന്നതിന് എല്ലാംകൊണ്ടും ഇക്കാലത്തുള്ളവരിൽ യോഗ്യൻ ഞാൻതന്നെയാണെന്നും തോന്നാറുണ്ടായിരുന്നു. മററാരുടേയും വിഷയത്തിൽ എനിക്കിങ്ങിനെ തോന്നീട്ടില്ലാത്തതിനാൽ എന്റെ ഈ വിചാരം ശങ്കുണ്ണി അവർകളുമായി ബാല്യംമുതൽ ഇതുവരെയുള്ള സഹവാസം നിമിത്തം സിദ്ധിച്ചിട്ടുള്ള ദൃഢപരിചയംകൊണ്ടുണ്ടായിട്ടുള്ളതല്ലാതെ . ചരിത്രമെഴുതുന്നതിന്ന് എനിക്കുള്ള വൈദഗ്ദ്ധ്യാഭിമാനംകൊണ്ടാണെന്നു ഞാൻ വിചാരിക്കുന്നില്ല.

ശങ്കുണ്ണി അവർകളുടെ ജീവചരിത്രം ഒന്നെഴുതേണ്ടതാണെന്നും അതു ഞാൻതന്നെ വേണ്ടതാണെന്നുമുള്ള വിചാരം എന്റെ മനസ്സിൽ അങ്കുരിച്ചു വളർന്നുതുടങ്ങീട്ടു വളരെക്കാലമായെങ്കിലും ഇതുവരെ ഈ സംഗതിയെപ്പററി ഞാൻ ആരോടും പറഞ്ഞിട്ടില്ല. ഇപ്പോഴും ഇതൊന്നും അറിയാതെ 'ലക്ഷ്മീഭായി' എന്ന മാസികയുടെ മാനേജരും പത്രാധിപരുമായ വെള്ളായ്ക്കൽ നാരായണമേനോനവർകൾ ചെയ്ത പ്രേരണ എന്റെ മനോരഥത്തെ സഫലീകരിക്കാൻ കാരണമായിത്തീർന്നതിനാൽ എനിക്ക് അദ്ദേഹത്തിന്റെ പേരിലുണ്ടായിരിക്കുന്ന കൃതജ്ഞത സീമാതീതയായിരിക്കുന്നു എന്നുള്ള വാസ്തവംകൂടി പ്രസ്താവിച്ചുകൊണ്ടു പ്രകൃതത്തിലേക്കു പ്രവേശിക്കുന്നു.

ശങ്കുണ്ണി അവർകളുടെ കുടുംബം വളരെ പുരാതനവും, കരയിൽ ഗുരുസ്ഥാനവും മന്ത്രവാദവുംകൊണ്ടു് അത്യന്തം പ്രസിദ്ധവുമായിട്ടുള്ളതാകുന്നു. അഖിലശാസ്ത്ര പാരാവാരപാരംഗതനും അതിമാനുഷനും 'പൂരാടം തിരുനാൾ' എന്നു പ്രസിദ്ധനുമായിരുന്ന അമ്പലപ്പുഴ രാജാവിൻെറ കാലത്തു് ഈ കുടുംബക്കാർ മന്ത്രവാദവിഷയത്തിലും മററും അദ്ദേഹത്തിൻെറ പ്രീതിബഹുമാനങ്ങൾക്കു പാത്രീഭവിച്ചിട്ടുണ്ടെന്നുള്ള ഐതിഹ്യംതന്നെ ഈ കുടുംബത്തിൻെറ പുരാതനത്വാദികളെ സൂചിപ്പിക്കുന്നുണ്ടു്.

ശങ്കുണ്ണി അവർകളുടെ പിതാവായ വാസുദേവൻ ഉണ്ണി അവർകൾ കുലക്രമാഗതമായ മന്ത്രവാദത്തിലെന്നപോലെതന്നെ സംഗീതം, കരകൌശലം മുതലായ കലാവിദ്യകളിലും അതിസമർത്ഥനും നല്ല കാര്യസ്ഥനുമായിരുന്നതിനാൽ ഏതദ്ദേശ്യരായ ഒട്ടെല്ലാവരുംതന്നെ അവരവരുടെ കുടുംബസംബന്ധങ്ങളായും സർക്കാർസംബന്ധങ്ങളായുമുള്ള സകല കാര്യങ്ങളിലും അദ്ദേഹത്തിൻെറ ഉപദേശങ്ങളേയും സഹായങ്ങളേയും എല്ലായ്പോഴും അപേക്ഷിച്ചുകൊണ്ടിരുന്നിരുന്നു. അദ്ദേഹത്തിൻെറ ദ്വിതീയപുത്രനാണു് ഈ ശങ്കുണ്ണി അവർകൾ.

ശങ്കുണ്ണി അവർകളുടെ സാക്ഷാൽ നാമധേയം 'വാസുദേവൻ' എന്നാണു്. അപ്പൻെറ പേരും അതുതന്നെ ആയിരുന്നതിനാൽ അമ്മ ശൈശവത്തിൽ ഇദ്ദേഹത്തെ 'തങ്കം' എന്നു വിളിച്ചുവന്നു. കാലക്രമേണ അതു ഓമനപ്പേരു 'തങ്കു' എന്നായിത്തീർന്നു. ഈ പേരി

ന്' അത്ഥമൊന്നുമില്ലല്ലോ എന്നു വിചാരിച്ചു പിന്നീടു 'ശങ്കു' എന്നു വിളിച്ചുവരികയും അതോടുകൂടി ജാതിപ്പേരായ 'ഉണ്ണി' എന്നുകൂടി ചേൎത്തു് എല്ലാവരുംകൂടി 'ശങ്കുണ്ണി' എന്നു പറഞ്ഞുതുടങ്ങുകയും ആ പേരു നടപ്പായിത്തീരുകയും ചെയ്തു. ശങ്കുണ്ണി അവൎകൾക്കു ഒരു ജ്യേഷ്ഠനും രണ്ടനുജനും എല്ലാവരിലും ഇളയവരായി രണ്ടു സഹോദരിമാരും ഉണ്ടായിരുന്നു.

ശങ്കുണ്ണി അവൎകളുടെ ജനനം കൊല്ലവൎഷം 1030-ാമാണ്ടു മീനമാസം 23-ാംനു വിശാഖം നക്ഷത്രത്തിൽ കോട്ടയത്തു സ്വഭവനമായ കൊട്ടാരത്തിൽതന്നെ ആയിരുന്നു. ഇദ്ദേഹം ചെറുപ്പത്തിൽ ബുദ്ധിസാമൎത്ഥ്യവും ചുണയുമുള്ള ആളായിരുന്നുവെങ്കിലും വിദ്യാഭ്യാസവിഷയത്തിൽ വലിയ മടിയനായിരുന്നു. അച്ഛന്റെ നിൎബ്ബന്ധം നിമിത്തം ഇദ്ദേഹം 7 വയസ്സു മുതൽ 10 വയസ്സുവരെ ചില ആശാന്മാരുടെ (എഴുത്തച്ഛന്മാരുടെ) അടുക്കൽ പഠിക്കാൻ പോയിക്കൊണ്ടിരുന്നു. അതുതന്നെ മനസ്സോടും സന്തോഷത്തോടുംകൂടി അല്ലാതിരുന്നതിനാൽ അത്രയും കാലംകൊണ്ടു മലയാളം കഷ്ടിച്ചു വായിക്കാനും എഴുതാനും വശമായതല്ലാതെ ഗ്രന്ഥങ്ങളിലൊന്നും പഠിക്കാൻ ഇദ്ദേഹത്തിനിടയായില്ല. പാഠശാലകളിൽ ചേൎന്നു പഠിക്കയെന്നുള്ളതു് ഇദ്ദേഹം ഉണ്ടായിട്ടില്ലെന്നു മാത്രമല്ല, പത്തു വയസ്സു തികഞ്ഞതിനോടുകൂടി ആശാന്മാരുടെ അടുക്കൽ പോയിട്ടുള്ള പഠിത്തം മതിയാക്കുകയും ചെയ്തു. അതിന്റെ ശേഷം 16 വയസ്സു കഴിയുന്നതുവരെ ഇദ്ദേഹം കേവലം മൃഗപ്രായമായി

കാലക്ഷേപം ചെയ്തതേയുള്ളു. ഏകദേശം 17 വയസ്സായപ്പോൾ തന്റെ സമപ്രായന്മാരായ ചിലർ പഠിക്കാൻ പോകുന്നതു കാണുകയും പഠിത്തത്തിന്റെ ഫലത്തെക്കുറിച്ചുള്ള ബഹുമാനം തോന്നുകയും അപ്പോൾ തന്റെ അനഭിജ്ഞതയെപ്പററി ഇദ്ദേഹത്തിനു പശ്ചാത്താപം ഉണ്ടാവുകയും തനിക്കും വല്ലതും പഠിച്ചാൽ കൊള്ളാമെന്നുള്ള ഒരാഗ്രഹം സ്വയമേവ ഇദ്ദേഹത്തിന്റെ മനസ്സിൽ അങ്കുരിക്കുകയും ചെയ്തു.

അതിന്റെ ശേഷം മഹാവിദ്വാനായിരുന്ന മണാർകാട്ടു ശങ്കുവാര്യർ (എന്റെ അച്ഛൻ) അവർകളുടെ അടുക്കൽ സിദ്ധരൂപവും രഘുവംശകാവ്യം ഒന്നാംസർഗ്ഗത്തിൽ ഏതാനും ശ്ലോകങ്ങളും പഠിച്ചു. അപ്പോഴേക്കും ആ ഗുരുനാഥൻ കുറച്ചുകാലത്തേക്കു തന്റെ സ്ഥിരതാമസം പന്തളത്തു കോയിക്കലാക്കിയതിനാൽ പിന്നെയും ഏതാനും കാലത്തേക്കു ശങ്കുണ്ണി അവർകൾക്കു് ഒന്നും പഠിക്കാൻ തരമായില്ല. 17 വയസ്സു കഴിഞ്ഞതിന്റെ ശേഷം 1047-ാമാണ്ടു മിഥുനമാസത്തിൽ വിശ്വവിശ്രുതനും വൈദ്യാഗ്രേസരനും പ്രൌഢകവിയും ഗംഭീരാശയനുമായിരുന്ന 1077-ാമാണ്ടു മീനമാസം 7-ാനു- പരലോകപ്രാപ്തനായ വയസ്കര ആര്യൻ നാരായണൻമൂസ്സ് അവർകളുടെ അടുക്കൽ ശങ്കുണ്ണി അവർകൾ പിന്നെയും പഠിച്ചുതുടങ്ങി. അതു് 1057-ാമാണ്ടുവരെ നിർവിഘ്നമായി നടന്നുകൊണ്ടിരുന്നതിനാൽ അത്രയും കാലംകൊണ്ടു ശങ്കുണ്ണി അവർകൾ രഘുവംശം, മാഘം, നൈഷധം മുതലായ കാവ്യങ്ങളിൽ ഏതാനും സർഗ്ഗങ്ങളും സഹസ്രയോ

ശം, ഗുണപാഠം, ചികിത്സാക്രമം, അഷ്ടാംഗഹൃദയം മുതലായ വൈദ്യശാസ്ത്രഗ്രന്ഥങ്ങളും പഠിക്കുകയും ഒരുവിധം വ്യുൽപത്തി സമ്പാദിക്കുകയും ചെയ്തു. ആര്യൻ നാരായണൻമൂസ്സ് അവർകൾക്കു പഠിപ്പിക്കുന്നതിനുള്ള വാസനയും സാമർത്ഥ്യവും അനന്യസാധാരണങ്ങളായിരുന്നു. അപ്രകാരംതന്നെ പഠിക്കുന്നതിനു ശങ്കുണ്ണി അവർകൾക്കുള്ള മനസ്സും ബുദ്ധിയും ഉത്സാഹവും അന്യാദൃശങ്ങളുമായിരുന്നു. അതിനാൽ ഒരുവിധം ശ്ലോകാർത്ഥം മനസ്സിലാക്കാനുള്ള നൈപുണ്യം സമ്പാദിക്കുന്നതിനു ശങ്കുണ്ണി അവർകൾക്ക് അധികമായ കാലതാമസവും പ്രയാസവും വേണ്ടിവന്നില്ല. ശങ്കുണ്ണി അവർകളേക്കാൾ അധികം കാലവും അധികം ഗ്രന്ഥങ്ങളും പഠിച്ചിട്ടുള്ള ചില സഹപാഠികൾ ചില ശ്ലോകങ്ങളുടെ പദം, വിഭക്തി, അന്വയം, അന്വയാർത്ഥം, പരിഭാഷ, ഭാവം (താൽപര്യാർത്ഥം) മുതലായവ അറിയാൻ പാടില്ലാതെ ഇരുന്നു വിഷമിക്കുന്ന അവസരങ്ങളിൽ ഗുരുനാഥന്റെ നിയോഗപ്രകാരം ഇദ്ദേഹം അവയെല്ലാം നിഷ്പ്രയാസം പറഞ്ഞുകൊടുക്കുന്നതു കണ്ടും കേട്ടും ഞാൻ മുതലായ സഹപാഠികൾ പലപ്പോഴും സന്തോഷിക്കുകയും അത്ഭുതപ്പെടുകയും ചെയ്യാറുണ്ട്. ശങ്കുണ്ണി അവർകളുടെ ബുദ്ധിശക്തിയുടെ സ്ഥിതിക്കു കുറച്ചു കാലംകൂടി അദ്ദേഹം മുറയ്ക്കു പഠിച്ചിരുന്നുവെങ്കിൽ ഒരു വൈദ്യനെന്നോ വൈയാകരണനെന്നോ താർക്കികനെന്നോ ജ്യോത്സ്യനെന്നോ, അഥവാ ചതുശ്ശാസ്ത്രപണ്ഡിതൻ എന്നുതന്നെയോ ഉള്ള പേർ സമ്പാദിക്കുന്നതിന് അദ്ദേഹത്തിന് ഒരു പ്രയാസവും

ഉണ്ടാകുമായിരുന്നില്ല. പക്ഷെ അദ്ദേഹത്തിന്ന് അതി
നൊന്നിനും ആഗ്രഹവും സംഗതിയും ഉണ്ടായില്ലെന്നേ
ഉള്ളു. എങ്കിലും ആവക സകല ശാസ്ത്രങ്ങളിലും അല്പാ
ല്പമായ ജ്ഞാനം ഇദ്ദേഹം സമ്പാദിച്ചിട്ടുണ്ട്. 1056-ാ
മാണ്ടായപ്പോഴയ്ക്കും വാൎദ്ധക്യംകൊണ്ട് അച്ഛനും ഇതര
കൃത്യങ്ങളുടെ ബാഹുല്യവും ഗൃഹഭരണക്ലേശത്തിലുള്ള
വൈമുഖ്യവുംകൊണ്ടു ജ്യേഷ്ഠനും ഗൃഹകാൎയ്യങ്ങൾ അന്വേ
ഷിക്കുന്നതിന്നു സൌകൎയ്യമില്ലാതെ വരികയാൽ ആ ഭാര
മേറിയ കൃത്യംകൂടി കയ്യേല്ക്കേണ്ടതായി വന്നതുനിമിത്തം
ശങ്കുണ്ണി അവൎകൾക്കു ഗുരുമുഖേനയുള്ള വിദ്യാഭ്യാസം
അക്കാലംമുതൽ നിശ്ശേഷം നിറുത്തേണ്ടതായി വന്നു. അ
തിനാൽ അഷ്ടാംഗഹൃദയംപോലും മുഴുവൻ പഠിക്കുന്നതി
ന്ന് അദ്ദേഹത്തിന്നു സാധിച്ചില്ല. എങ്കിലും അദ്ദേഹം
യഥാവസരം പിന്നെയും സംസ്കൃതങ്ങളായ ചമ്പൂപ്രബ
ന്ധങ്ങളും നാടകങ്ങളും അലങ്കാരശാസ്ത്രങ്ങളും മററും സ്വ
യമേവ നോക്കി തന്റെ വ്യുൽപത്തിയെ വൎദ്ധിപ്പിച്ചും
കൊണ്ടിരുന്നു. ഇപ്പോഴും അദ്ദേഹം ആവക പരിശ്രമ
ങ്ങൾ കേവലം മതിയാക്കീട്ടില്ല.

ശങ്കുണ്ണി അവൎകൾ കാവ്യങ്ങൾ പഠിച്ചുതുടങ്ങുന്ന
തിന്നു മുമ്പുതന്നെ കേവലം വിനോദത്തിന്നായി ചില
മണിപ്രവാളപദ്യങ്ങളും പാട്ടുകളും ഉണ്ടാക്കിത്തുടങ്ങുക
യും അവയിൽ തന്റെ വാസനാബലത്തെ പ്രകടിപ്പിക്കു
കയും ചെയ്തിരുന്നതിനാൽ ഇദ്ദേഹം മേലാൽ ഒരു കവി
യായിത്തീരണമെന്നായിരുന്നു ഈശ്വരേച്ഛ എന്ന് ഊ
ഹിക്കാൻ വഴിയുണ്ടായിട്ടുണ്ട്. ഇദ്ദേഹം പ്രബന്ധത്രയ

മായി ഒന്നാമതുണ്ടാക്കീട്ടുള്ള കൃതി ശതകത്രയരൂപമായ 'സുഭദ്രാഹരണമണിപ്രവാള'മാണ്. അത് ഇദ്ദേഹം 1066-ാമാണ്ടു 36-ാമത്തെ വയസ്സിൽ കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ തിരുമനസ്സിലെ നിർബ്ബന്ധംകൊണ്ടുണ്ടാക്കീട്ടുള്ളതുമാണ്. കുഞ്ഞിക്കുട്ടൻ തമ്പുരാൻ തിരുമനസ്സിലെ കല്പനപ്രകാരമാണ് ഈ കൃതി ഇദ്ദേഹം ഉണ്ടാക്കീട്ടുള്ളതെന്ന് ആ തിരുമനസ്സിലെ അനുമോദനശ്ലോകംകൊണ്ടും കവിയുടെ ഒരു പ്രാർത്ഥനാശ്ലോകംകൊണ്ടും സ്പഷ്ടമാകുന്നുണ്ട്. ആ ശ്ലോകങ്ങളെ താഴെ പകർത്തുന്നു.

"കൊട്ടാരത്തിലെഴും കവീന്ദ്രമണിയാം ശങ്കുണ്ണിയേററം പ്രിയ-
പ്പെട്ടോരെൻ മൊഴി കേട്ടു തീർത്ത കൃതിയാമിപ്പുസ്തകം സാദരം
ഒട്ടേറെസ്സുരസപ്രമോദകരമായ്ത്തീരാതിരിക്കില്ലിതിൻ
മട്ടോരുമ്പോൾ മുഖത്തരം സരസരേ! വാങ്ങിച്ചു വായിക്കുവിൻ."

"ഒട്ടുക്കീ ലോകമെല്ലാം പുകഴുംപെരിയ ശ്രീമാൻ കോടിലിംഗേശ (കുഞ്ഞി-
ക്കുട്ടാഖ്യക്ഷോണീപാലൻ കനിവിനൊടരുളിച്ചെയ്കയാൽ വൈകിടാ (തെ
ത്തുഷ്ടിക്കായ്ത്തീർത്തിരുന്നേനൊരു കൃതിയധുനാ മന്ദനാകുന്ന ഞാനി-
ന്നൊന്നാട്ടൊക്കെത്തരം പാരീടിലുമതു സകലം സജ്ജനം തീർത്തിടേ (ണം."

ഇതുകൂടാതെ ശങ്കുണ്ണി അവർകൾ ഉണ്ടാക്കീട്ടുള്ള പ്രധാന കൃതികളുടെ പേരുകൾ താഴെ പറയുന്നു.

## മണിപ്രവാളകൃതികൾ

2. രാജാകേശവദാസചരിത്രം. 3. ആസന്നമരണചിന്താശതകം. 4. കേരളവർമ്മശതകം. 5. ലക്ഷ്മീഭായിശതകം. 6. മാടമഹീശശതകം. 7. യാത്രാചരിതം. 8. അത്തച്ചമ

യസപ്തതി. 9. മുറജപചരിതം 10. കപോതസന്ദേശകാവ്യം. 11. ഗൌളിശാസ്ത്രം. (തർജ്ജമ)

ഭാഷാനാടകങ്ങൾ (തർജ്ജമ)

12. മാലതീമാധവം. 13. വിക്രമോർവ്വശീയം 14. രവിവർമ്മാ.

ടി. പുരാണകഥകൾ

15. കുചേലഗോപാലം. 16. സീമന്തിനീചരിതം. 17. പാഞ്ചാലധനഞ്ജയം. 18. ഗംഗാവതരണം.

ടി. കല്പിതകഥകൾ

19. ദേവീവിലാസം. 20. ജാനകീപരിണയം.

ആട്ടക്കഥകൾ

21. ശ്രീരാമപട്ടാഭിഷേകം. 22. ശ്രീരാമാവതാരം. 23. സീതാവിവാഹം. 24. ഭൂസുരഗോഗ്രഹണം 25. കിരാതസൂനുചരിതം.

കൈകൊട്ടിക്കളിപ്പാട്ടുകൾ

26. നിവാതകവചകാലകേയവധം. (24 വൃത്തം) 27. ശ്രീമൂലരാജവിലാസം (10 വൃത്തം) 28. വിക്ടോറിയാചരിതം (12 വൃത്തം) 29. ധ്രുവചരിതം (16 വൃത്തം) 30 ശോണാദ്രിശചീമാഹാത്മ്യം (7 വൃത്തം) 31 ആർദ്രാചരിത്രം (13 വൃത്തം) 32. ഭദ്രോൽപത്തി പാന 33. ഓണപ്പാന.

കിളിപ്പാട്ട്

34. വിനായകമാഹാത്മ്യം.

ശീതങ്കൻ തുള്ളൽപ്പാട്ടുകൾ

35. ശ്രീഭൂതനാഥോത്ഭവം. 36. ശ്രീമൂലമഹാരാജ

ഷഷ്ടിപൂർത്തിമഹോത്സവം. 37. കല്യാണമഹോത്സവം. 38. ശ്രീശങ്കരവിലാസം. 39. തിരുമാടമ്പുമഹോത്സവം.

## വഞ്ചിപ്പാട്ടുകൾ

40. കല്യാണോത്സവം. 41. സീതാസ്വയംവരം

## ഗദ്യപ്രബന്ധങ്ങൾ

42. നൈഷധം. 43. വിശ്വാമിത്രചരിത്രം. 44. വിക്രമോർവ്വശീയനാടകകഥാസംഗ്രഹം. 45. അർജ്ജുനൻ. 46 ശ്രീകൃഷ്ണൻ. 47. ഐതിഹ്യമാല 1-ാംഭാഗം. 48. ടി. രണ്ടാംഭാഗം. 49. ടി. മൂന്നാം ഭാഗം. 50. ടി. നാലാം ഭാഗം. 51. ടി. അഞ്ചാംഭാഗം

ഇവ കൂടാതെ ഇദ്ദേഹം അനേകം ഒറ്റശ്ലോകങ്ങളും ഖണ്ഡകൃതികളും ഉണ്ടാക്കീട്ടുണ്ട്. മേൽപറഞ്ഞവയിൽ 7-ം 8-ം നമ്പർ കൃതികൾ മലയാളമനോരമപത്രത്തിലും, 3-ം 6-ം നമ്പർ കൃതികൾ കവനകൗമുദി മാസികയിലും മാത്രം ചേർത്ത് അച്ചടിച്ചു പ്രസിദ്ധപ്പെടുത്തീട്ടുള്ളവയും 13-ം 3-ം 32-ം നമ്പർ കൃതികൾ അച്ചടിക്കപ്പെട്ടിട്ടില്ലാത്തവയുമാണ്. 2-ാംനമ്പർ രാജാകേശവദാസചരിത്രം ശങ്കുണ്ണി അവർകൾ 1069-ാമാണ്ടിടയ്ക്കു കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുമനസ്സിലെ കല്പനപ്രകാരമുണ്ടാക്കിട്ടുള്ളതാണ്. ഇതിനെസ്സംബന്ധിച്ചു കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുമനസ്സുകൊണ്ടു ശങ്കുണ്ണി അവർകളുടെ പേർക്കയച്ചിട്ടുള്ള ഒരു തിരുവെഴുത്തിലെ ചില ശ്ലോകങ്ങൾ താഴെ ചേർക്കുന്നു.

മുൻപേ നമ്മുടെ കേരളത്തിലധികം കീർത്തികൊണ്ടു മാലോകരിൽ
തൻപേർ കൊണ്ടുനടന്ന യോഗ്യർ ചിലരിങ്ങുണ്ടായിരുന്നില്ലയോ?
അൻപേറുന്നവരിൽ കൃതജ്ഞതയൊടൊത്തീ നമ്മളും മന്ന്യരേ
വൻപേറുന്ന ചരിത്രചിത്രമെഴുതിക്കാണിക്കുവാൻ നോക്കണം.

ചിലരുടെ ചരിത്രം ഞാൻ തീർത്തിടാം പിന്നെ വേറെ-
ച്ചിലരുടെ കഥ നന്നായ് തങ്ങളുണ്ടാക്കിനോക്കു
പലരുമൊരുമയോടൊത്തിപ്രകാരം തുനിഞ്ഞാൽ
പലരുടെയ ചരിത്രഗ്രന്ഥവും തീരുമല്ലോ.

ഭൂജാനിക്കനുരൂപമന്ത്രിമണിയായ് നാട്ടാരിലിഷ്ടപ്പെട്ടൊ-
രാജാകേശവദാസനെന്നൊരു മഹാനുണ്ടായിരുന്നില്ലയോ?
വ്യാജാല്പേതമവന്റെ ജീവചരിതം ശ്ലോകപ്പടിക്കണ്ടു ഞാൻ
ഹോജാത്യത്തൊടു വിസ്തരിച്ചെഴുതെടോ! സാരസ്യസാരാംബുധേ!"

12-ാംനമ്പർ 'മാലതീമാധവം' ടി. കെ. കൃഷ്ണമേനോൻ ബി. എ., എം. ആർ. എ. എസ്., എഫ്. ആർ. എച്ച്. എസ്. അവർകൾ 'വിദ്യാവിനോദിനി'യുടെ പത്രാധിപരായിരുന്ന കാലത്തു് ആ മാസികയിൽ ഖണ്ഡശഃ പ്രസിദ്ധപ്പെടുത്താനായി തർജ്ജമചെയ്തുകൊടുക്കണമെന്നു് അദ്ദേഹം നിർബ്ബന്ധപൂർവ്വം ആവശ്യപ്പെടുകയാൽ തർജ്ജമ ചെയ്തിട്ടുള്ളതും അതോടുകൂടി പുസ്തകമായിട്ടുകൂടി അച്ചടിക്കപ്പെട്ടിട്ടുള്ളതുമാണു്. 14-ാംനമ്പർ ടി. ലക്ഷ്മണൻപിള്ള ബി. എ. അവർകൾ തമിഴിൽ എഴുതീട്ടുള്ള നാടകത്തിന്റെ തർജ്ജമയാണു്. 15-ാം നമ്പർ നാടകം ശങ്കുണ്ണി അവർകൾ 1067 വൃശ്ചികത്തിൽ കോട്ടയത്തുവെച്ചു നടത്തപ്പെട്ട 'ഭാഷാപോഷിണി' സഭയിലുവെച്ചുണ്ടായ കവിതാപരീക്ഷയിൽ 5 മണിക്കൂർ കൊണ്ടുണ്ടാക്കീട്ടുള്ളതാണു്. 16-ം 17-ം നമ്പർ നാടകങ്ങൾ 'കേരളോദയ'ത്തിൽ ചേർത്തു പ്രസിദ്ധപ്പെടുത്താനായി ഉ-

ടത്തനാട്ടു തീപ്പെട്ടുപോയ ഉദയവൎമ്മ ഇളയ തമ്പുരാൻ തിരുമനസ്സിലെ കല്പനപ്രകാരവും 19-ാം 20-ാം നമ്പർ നാടകങ്ങളും 3-ാം നമ്പർ ശതകവും ഭാഷാപോഷിണീസഭയുടെ നോട്ടീസിൻപ്രകാരവും 21-ാം 22-ാം 23-ാം 24-ാം നമ്പർ ആട്ടക്കഥകൾ സംശോധനംചെയ്ത കീഴിഞ്ഞില്ലത്തു സ്വാമിയാർ തിരുമനസ്സിലെ കല്പനപ്രകാരവും 22-ാം നമ്പർ ആട്ടക്കഥ കൊച്ചി നാലാംകൂറായിരുന്ന തീപ്പെട്ടുപോയ കുഞ്ഞിക്കിടാവുതമ്പുരാൻ തിരുമനസ്സിലെ കല്പനപ്രകാരവും 29-ാം നമ്പർ ധ്രുവചരിതം ചെങ്ങന്നൂർ പുഞ്ഞിപ്പുഴത്തമ്പുരാൻ തിരുമനസ്സിലെ താല്പൎയ്യപ്രകാരവും 10-ാം നമ്പർ സന്ദേശകാവ്യവും 34-ാം നമ്പർ കിളിപ്പാട്ടും ലക്ഷ്മീഭായീ മാസികയുടെ ഉടമസ്ഥനായ വെള്ളാശ്ശൂൽ നാരായണമേനോനവർകളുടെ താല്പൎയ്യപ്രകാരവും ഉണ്ടാക്കീട്ടുള്ളവയാണ്. ഇവയിൽ 12-ാം 18-ാം നമ്പർ പുസ്തകങ്ങൾ ഓരോ കൊല്ലം ബി. ഏ., എഫ്. ഏ. ക്ലാസ്സുകളിലേയ്ക്കു മദ്രാസ് സൎവ്വകലാശാലക്കാരാലും 1-ാം 2-ാം 34-ാം 42-ാം 45-ാം നമ്പറുകൾ ഒന്നിലധികം കൊല്ലങ്ങളിൽ സൎക്കാർ പാഠശാലകളിലേയ്ക്കു തിരുവിതാംകൂർ ഗവൎമ്മെണ്ടു വക ബുക്കുകമ്മിട്ടിക്കാരാലും 47-ാം നമ്പർ ബ്രിട്ടീഷിലും കൊച്ചിയിലും സ്കൂൾ ഫൈനൽ പരീക്ഷയ്ക്കും 48-ാം നമ്പർ ഇൻറർമീഡിയറു പരീക്ഷയ്ക്കു പാഠപുസ്തകങ്ങളായി സ്വീകരിക്കപ്പെട്ടിട്ടുണ്ട്.

കവിതാവിഷയത്തിൽ ശങ്കുണ്ണി അവർകൾക്കുണ്ടായിട്ടുള്ള പ്രസിദ്ധിയും ബഹുമതിയും ജനസമ്മതവും ഒട്ടും ചില്ലറയായിട്ടുള്ളവയല്ല. 1067 വൃശ്ചികത്തിൽ ആദ്യമായി കോട്ടയത്തു കൂടിയ ഭാഷാപോഷിണീസഭയിൽ

വെച്ചു നടത്തപ്പെട്ട മൂന്നു കവിതാപരീക്ഷകളിലും ശങ്കുണ്ണി അവർകൾ ചേരുകയും ജയിക്കുകയും അവയിൽ ഒന്നിനു സമ്മാനവും രണ്ടിനു പ്രശംസാപത്രങ്ങളും ലഭിക്കുകയും ചെയ്തിട്ടുണ്ട്. അപ്രകാരംതന്നെ തൃശ്ശിവപേരൂർ കൂടിയ ഭാഷാപോഷിണീ സഭയിൽവെച്ചു നടത്തപ്പെട്ട പദ്യപരീക്ഷയിലും ഗദ്യപരീക്ഷയിലും ശങ്കുണ്ണി അവർകൾ ചേരുകയും രണ്ടിലും ജയിക്കുകയും സമ്മാനങ്ങൾ ലഭിക്കുകയും ചെയ്തിട്ടുണ്ട്. 1_ാം നമ്പർ നാടകത്തിന് ഒന്നാമതായും 8_ാം നമ്പർ ശതകത്തിനു രണ്ടാമതായും ഭാഷാപോഷിണീസഭയിൽനിന്നു ശങ്കുണ്ണി അവർകൾക്കു സമ്മാനങ്ങൾ ലഭിച്ചിട്ടുണ്ട്. 1099 ൽ നാടുനീങ്ങിപ്പോയ ശ്രീമൂലം തിരുനാൾ തിരുവിതാംകൂർ മഹാരാജാവു തിരുമനസ്സുകൊണ്ടും 1076_ൽ നാടുനീങ്ങിയ ആററുങ്ങൽ മൂത്ത തമ്പുരാൻ തിരുമനസ്സുകൊണ്ടും പല, രത്നഖചിതങ്ങളായും മററുമുള്ള മോതിരങ്ങൾ, കസവുതുപ്പട്ടാവുകൾ, കവണികൾ മുതലായവ പലപ്പോഴും കല്പിച്ചുകൊടുത്തിട്ടുള്ളവ കൂടാതെ ശങ്കുണ്ണി അവർകൾക്ക്, ആണ്ടുതോറും ഒരു സമ്മാനം കല്പനപ്രകാരം നിത്യച്ചെലവു പതിവുകണക്കിൽ ചേർക്കുകയും ചെയ്തിട്ടുണ്ട്. കൊച്ചിയിൽ രാജ്യഭാരമൊഴിഞ്ഞ വലിയതമ്പുരാൻ തിരുമനസ്സുകൊണ്ടു മുതലായി പല തമ്പുരാക്കന്മാരും കോഴിക്കോട്ടു വിദ്വാൻ മാനവിക്രമഏട്ടൻതമ്പുരാൻ എന്നു പ്രസിദ്ധനായിരുന്ന തീപ്പെട്ടുപോയ സാമൂതിരിപ്പാട്ടതമ്പുരാൻ തിരുമനസ്സുകൊണ്ടും മററും മുണ്ടുകളും കടത്തനാട്ടു തീപ്പെട്ടുപോയ ഉദയവർമ്മ ഇളയതമ്പുരാൻ തിരുമനസ്സുകൊണ്ടു വയ്യനൂർ പ

ചിത്രംതിരം മുണ്ടുകൾ മുതലായി പലപ്പോഴായിട്ടു പല സമ്മാനങ്ങളും കേരളകാളിദാസനെന്നു പ്രസിദ്ധനായിരുന്ന കേരളവർമ്മ വലിയകോയിത്തമ്പുരാൻ സി. എസ്. ഐ. തിരുമനസ്സുകൊണ്ടും അവിടത്തെ ജ്യേഷ്ഠനായ മൂത്തകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടും വള, രത്നഖചിതങ്ങളായ മോതിരങ്ങൾ, കസവുത്തുപ്പട്ടാവുകൾ, മുണ്ടുകൾ മുതലായ അനേകസമ്മാനങ്ങളും ശങ്കുണ്ണി അവർകൾക്കു കല്പിച്ചുകൊടുത്തിട്ടുണ്ട്. ഇവ കൂടാതെ വഞ്ഞിപ്പുഴത്തമ്പുരാൻ മുതലായ പ്രഭുക്കന്മാരും മററനേകം മാന്യന്മാരും ശങ്കുണ്ണി അവർകൾക്കു പലവിധ സമ്മാനങ്ങൾ കൊടുത്തിട്ടുണ്ട്. ഇവയെല്ലാം പുറമെ കൊച്ചിയിൽ ഇപ്പോൾ നാടുവാഴുന്ന മഹാരാജാവു തിരുമനസ്സിലെ ഷഷ്ട്യബ്ദപൂർത്തി തിരുനാൾ സംബന്ധിച്ചു 1094-ാമാണ്ടു കന്നിമാസം 22-ാംനു- എറണാകുളത്തുവെച്ചു നടത്തിയ ഡർബാറിൽ (മഹാസഭയിൽ) വെച്ചു് ആ തിരുമേനിയിൽനിന്നു 'കവിതിലകൻ' എന്നുള്ള സ്ഥാനവും അതിലേക്കുള്ള സന്നത്തും മെഡലും ശങ്കുണ്ണി അവർകൾക്കു ലഭിക്കുകയും ചെയ്തു. തിരുവിതാംകൂർ, കൊച്ചി, ബ്രിട്ടീഷുമലബാർ എന്നീ മൂന്നു സംസ്ഥാനങ്ങളിൽനിന്നുമായി ഇത്ര വളരെ രാജസമ്മാനങ്ങളും മററും ലഭിച്ചിട്ടുള്ള വേറെ കവി നമ്മുടെ കേരളത്തിൽ ഇപ്പോൾ ഉണ്ടെന്നു തോന്നുന്നില്ല.

ശങ്കുണ്ണി അവർകളുടെ കീർത്തി എത്താത്തതായി കേരളഭൂമിയിൽ ഒരു ഭാഗവും അദ്ദേഹത്തെക്കുറിച്ചു കേട്ടിട്ടില്ലാത്ത ഭാഷാഭിമാനികളായ കേരളീയരിൽ ഒരാളും ഉണ്ടായിരിക്കയില്ലെന്നു തീർച്ചയായി പറയാവുന്നതാണ്.

ശങ്കുണ്ണി അവർകൾ പ്രവേശിച്ചിട്ടുള്ള സകല കാര്യങ്ങളിലും അദ്ദേഹം നല്ല പേരുതന്നെ സമ്പാദിച്ചിട്ടുണ്ട്. 1056-ാമാണ്ടു വിദ്യാഭ്യാസം മതിയാക്കി അദ്ദേഹം ഗൃഹഭരണം ആരംഭിച്ചപ്പോൾ തറവാട്ടിൽ ധനദൌർല്ലഭ്യം സാമാന്യത്തിലധികമുണ്ടായിരുന്നതിനാൽ അഹോവൃത്തിക്കു വേണ്ടുന്നതിനെ അന്വേഷിച്ചു സമ്പാദിച്ചുകൊണ്ടുവരേണ്ടതായിക്കൂടിവന്നു. അതിനാൽ ഇദ്ദേഹം ഉടനെ ഒരു പാദ്രിസായ്പിനെ മലയാളഭാഷ പഠിപ്പിക്കാനായി ഏർപ്പെട്ടു. അക്കാലംമുതൽ 1068-ാമാണ്ടു മകരമാസംവരെ 12 കൊല്ലം ശങ്കുണ്ണി അവർകൾ മാറിമാറി അഞ്ചാറു സായ്പന്മാരുടെ മലയാളമുൻഷിയായിട്ടാണിരുന്നിട്ടുള്ളത്. ആ സായ്പന്മാരെല്ലാം സന്തോഷിച്ചു സബഹുമാനം ശങ്കുണ്ണി അവർകൾക്കു സർട്ടിഫിക്കേറ്റുകൾ കൊടുത്തിട്ടുണ്ട്. 1068-ാമാണ്ടു മകരമാസത്തിൽ കോട്ടയത്തു 'മാർ ദീവന്നാസ്യോസു സിമ്മനാരി' ഹൈസ്കൂൾ ആരംഭിക്കുകയും ആരംഭത്തിൽതന്നെ ശങ്കുണ്ണി അവർകളെ അതിൽ മലയാളമുൻഷിയായി നിയമിക്കുകയും ചെയ്തു. അദ്ദേഹം അവിടെയും നല്ല പേരോടുകൂടിത്തന്നെയാണ് ആ ജോലി നടത്തിപ്പോന്നത്. ശങ്കുണ്ണി അവർകൾ ക്ലാസ്സിൽ പഠിപ്പിക്കുന്നതു കണ്ടാൽ അദ്ദേഹം പാഠശാലകളിൽ ചേർന്നു വളരെക്കാലം പഠിക്കുകയും പഠിപ്പിക്കുകയും ചെയ്തു പരിചയിച്ചിട്ടുണ്ടെന്നല്ലാതെ പാഠശാലകളിൽ ചേർന്നു പഠിച്ചിട്ടില്ലാത്ത ഒരാളാണെന്ന് ആർക്കും തോന്നുകയില്ല. സംഗതികൾ പറഞ്ഞു വിദ്യാർത്ഥികളെ ധരിപ്പിക്കുകയും ക്ലാസ്സു ഭരിച്ചുകൊണ്ടുപോകുകയും ചെ

ജ്ഞാനത്തിന്നു ശങ്കുണ്ണി അവർകൾക്കുള്ള വാസനയും സാമൎത്ഥ്യവും ഒന്നു വേറെത്തന്നെയാണു്. ഇംഗ്ലീഷുസ്കൂളുകളിൽ കുട്ടികളും മലയാളമുൻഷികളെ കുരങ്ങാട്ടം കളിപ്പിക്കുകയാണല്ലൊ പ്രായേണ എല്ലാ ദിക്കുകളിലേയും പതിവു്. കുട്ടികളുടെ ആവക വിദ്യകളൊന്നും ശങ്കുണ്ണി അവർകളുടെ അടുക്കൽ പററുകയില്ലെന്നു മാത്രമല്ല; അതൊന്നും അദ്ദേഹത്തിന്റെ അടുക്കൽ ആരും പരീക്ഷിച്ചു നോക്കാറുമില്ല. ശങ്കുണ്ണി അവർകളുടെ അടുക്കൽ ഒരു മണിക്കൂറെങ്കിലും പഠിക്കാനിടയാകുന്ന ഏതൊരുത്തന്നും അദ്ദേഹത്തിന്റെ പേരിൽ എന്നെന്നില്ലാത്ത ഒരു ഭയവും ഭക്തിയുമുണ്ടാകുമെന്നുള്ളതു തീർച്ചയാണു്. അതു ശങ്കുണ്ണി അവർകൾ തന്റെ അന്തേവാസികളുമായി പെരുമാറുന്ന ഒരു രീതിവിശേഷംകൊണ്ടല്ലാതെ മറെറാന്നും പറയാൻ കാണുന്നില്ല. ശങ്കുണ്ണി അവർകൾ തന്റെ അടുക്കൽ പഠിക്കുന്ന വിദ്യാർത്ഥികൾക്കു താൻ പഠിപ്പിക്കുന്ന ഭാഷയിൽ തന്നാൽ കഴിയുന്ന അറിവുണ്ടാക്കിക്കൊടുക്കണമെന്നുള്ള വിചാരത്തോടുകൂടിയല്ലാതെ ശമ്പളത്തെ മാത്രം വിചാരിച്ചു പഠിപ്പിക്കാറില്ല. പുതിയ പുതിയ അറിവുകൾ ഉണ്ടാക്കിക്കൊടുക്കുന്ന ഗുരുനാഥന്മാരിൽ വിദ്യാർത്ഥികൾക്കു ഭയഭക്തിബഹുമാനങ്ങൾ ഉണ്ടാകുന്നതു് ഒരത്ഭുതമല്ലല്ലൊ. ശങ്കുണ്ണി അവർകളുടെ ശിക്ഷാസാമർത്ഥ്യത്തിന്നു മാർ ദീവന്നാസ്യോസ്സ സിമ്മനാരിയിൽനിന്നു മട്രിക്കുലേഷൻ പരീക്ഷയ്ക്കു പോകുന്ന വിദ്യാർത്ഥികളാരും ഒരിക്കലും മലയാളത്തിൽ തോല്ക്കാറില്ലെന്നുള്ളതുതന്നെ ഒരുത്തമദൃഷ്ടാന്തമാണു്.

ശങ്കുണ്ണി അവർകളുടെ ഭാഷാകവിതയുടെ മാധുര്യ

ത്തെ ആസ്വദിക്കാത്തവരായി കേരളനിവാസികളിൽ അധികം പേരുണ്ടായിരിക്കാനിടയില്ലാത്തതിനാൽ അതിനെക്കുറിച്ച് ഞാൻ ഒന്നുംതന്നെ പറയണമെന്നു വിചാരിക്കുന്നില്ല. ഇദ്ദേഹം ആട്ടക്കഥകൾ ഉണ്ടാക്കിത്തുടങ്ങിയതുവരെ ഇദ്ദേഹത്തിനു സംസ്കൃതശ്ലോകവും ഉണ്ടാക്കാമെന്നുള്ളതുതന്നെ അധികമാരും അറിഞ്ഞിരിക്കുമെന്നു തോന്നുന്നില്ല. ഇദ്ദേഹത്തിന് ഭാഷയിലെന്നപോലെത്തന്നെ ശബ്ദാർത്ഥാലങ്കാരങ്ങൾക്കു യാതൊരു കുറവുംകൂടാതെ സംസ്കൃതത്തിലും പദ്യങ്ങൾ രചിക്കുന്നതിനു യാതൊരു പ്രയാസവുമില്ല. അഥവാ സംസ്കൃതത്തിലായാലല്ലയോ ഇദ്ദേഹത്തിനു കുറച്ചധികം എളുപ്പമെന്നുകൂടി വിചാരിക്കേണ്ടിയിരിക്കുന്നു. ദൃഷ്ടാന്തത്തിനായി ചില ശ്ലോകങ്ങൾ താഴെ പകർത്തുന്നു.

ശ്രീമദ്വിഷ്ണുപദോദിതം ശരധരം ശക്രായുധാലംകൃതം
ദൂർവ്വാശ്യാമളമാത്തവിഗ്രഹജിതക്രവ്യാദമവ്യാഹതം
നിത്യാനന്ദിതനീലകണ്ഠമമലം ഖദ്യോതഭാവോജ്ഝിതം
ഭൂജന്താർത്തിഹരം നമാമി സതതം ശ്രീരാമധാരാധരം. 1

ശംഭോരാദ്യം തനൂജം ഗജവരവദനം
പത്മജാതാത്മജായാ-
മംഭോജാക്ഷം ച ഭദ്രാം ഭവനയനഭവാം
മൽഗുരൂൻ സൽഗുണാഢ്യാൻ
ഡംഭോദ്വേപിതാൻ ബുധേന്ദ്രാനഖിലമുനിവരാൻ
ഭൂസുരേന്ദ്രാൻ സുരേന്ദ്രാൻ
രംഭാകാന്താരസംസ്ഥം കപികുലവൃഷഭം
മാരുതിം ധീരമീഡേ. 2

അർത്ഥശബ്ദാലങ്കാരപ്രധാനങ്ങളായ ഈ വന്ദന
ശ്ലോകങ്ങൾ 'ശ്രീരാമപട്ടാഭിഷേക'ത്തിലും 'ഭസ്മരാഗ്ര

ഹണ'ത്തിലുമുള്ളവയാണ്. 'ശ്രീരാമപട്ടാഭിഷേക'ത്തിലെ രണ്ടു ശ്ലോകങ്ങൾകൂടി താഴെ ചേർക്കുന്നു.

ഇത്ഥം ശ്രുത്വാ ജനകതനയാഭാഷണം ഭീഷണാത്മാ
ക്രുദ്ധസ്സത്വാ സപദി ഹൃദയേ സ്വീയം മദ്ധ്യമാംബാം
നത്വാ പാദേ രഘുകുലവരം ലക്ഷ്മണസ്തൽക്ഷണോദ്യൽ-
ബാധാഭേദോപജചലിതനയനോത്ത്രുക്ഷമിത്യാപപക്ഷേ. 1

വൃന്ദൈശ്രസ്സുഗ്രീവമുഖ്യപ്രചലിതഹൃദയൈര്യെച്ചാനരൈരന്ദ്രരതൈരു-
രാനീതാഭിശ്ച താഭിഃ കപിവരവനിതാഭിസ്സമം സത്സ്വഭാവാ
താരാ താരാധിപാസ്യാ ബഹുതരമുപഹാരാഭിരാമോദയിത്വാ
പ്രീതാം സീതാമവാദീൽ പ്രിയതരമിതി താം ഭൂമിജാം രാമജായാം. 2

ഇനി ശബ്ദാലങ്കാരപ്രധാനമായും അർത്ഥാലങ്കാരപ്രധാനമായും 'ഭൂസുരഗോഗ്രഹണ'ത്തിലുള്ള ചില ശ്ലോകങ്ങൾകൂടി ഇവിടെ കാണിക്കാം.

വിഹായസം വിഹായസാ സമേത്യ ഗന്ധമാദനം
വിഹായ സാധ്വസാവഹോ വിരോധിസാധ്വസാവഹം
മഹാശുകാശുകം മൃഗേശതം തദാശുകാത്മജം
സഹാസമാഹ സാഞ്ജലീരുപാഞ്ജനം വചോർജ്ജനഃ. 1

കാളാന്തകൂലമനുദ്രുത്യ സുഖം വസന്തം
ലീലാലയേ ഹരിസുതഃ പ്രിയയാ വസന്തം
കാലാത്മജം പദനതഃ കലയൻ മുദന്തം
ലോലാശയോഽഭ്യഗദദേത്യ ശമാമുദന്തം. 2

ഇത്ഥം പാർത്ഥരണോപച്ഛ്രുതിമതികൃദ്ധോദന്തപുത്രാനുജാ-
ശ്രുത്വാ ബദ്ധവിരോധമുദ്ധതമതിസ്സ്വഡാലുമേത്യാന്തികം
സാകം തസ്കരസാർത്ഥമിത്രനികരൈരുദ്ധാർത്ഥമത്യുൽക്കട-
പ്രധനോദ്യതകല്പവാഗ്ഭിനിവഹഃ പ്രത്യാഹ വൃത്താരിജം. 3

ഇനി ഭൂസുരഗോഗ്രഹണത്തിലെ രണ്ടു ശ്ലോകംകൂടി ഇവിടെ ചേർക്കാം.

കുസുമേഷു ശിലീമുഖപ്രയോഗാ-
ദസമാനാം നിജപത്മിനീം വിവർണ്ണാം
പ്രസമീക്ഷ്യ കദാപി ധാർത്തരാഷ്ട്ര-
സ്സസുമാം ഹന്ത! ജഗാമ പുഷ്പവാടീം. 1

ബാലാം മാധവലാളിതാം കുസുമിതാം പത്രാങ്കുരാലംകൃതാം
പാർശ്വസ്ഥാം പരമഞ്ജനസ്യ കലിതാമോദാം തദാ മാധവീം
വീക്ഷ്യാനല്പതരേർഷ്യയേവ കലുഷോ ഗത്വാ നികുഞ്ജാന്തരം
ദാക്ഷ്യാദത്ര വസന്തഭാഷിത നിജാം ഭാർയ്യാം സ ദുർയ്യോധനഃ. 2

അർത്ഥാലങ്കാരസമ്പൂർണ്ണങ്ങളായിരിക്കുന്ന ശ്ലോകങ്ങളിൽക്കൂടിയും ശബ്ദഭംഗികളെ ധാരാളം പ്രയോഗിക്കുന്നതിനു ശങ്കുണ്ണി അവർകൾക്കു യാതൊരു പ്രയാസവുമില്ലെന്നും കൈരളിയെപ്പോലെതന്നെ ഗൈർവ്വാണിയും അദ്ദേഹത്തിനു സ്വാധീനയായിട്ടാണിരിക്കുന്നതെന്നും മേൽക്കാണിച്ച ശ്ലോകങ്ങൾകൊണ്ടു സ്പഷ്ടമാകുന്നുണ്ടല്ലോ.

ഗൃഹഭരണവും അതോടുകൂടി സ്വന്തമായി ഒരു ദേവസ്വകാർയ്യവിചാരവും മുൻഷിപ്പണിയും പല വർത്തമാനപത്രങ്ങളേയും മാസികകളേയും പദ്യങ്ങൾകൊണ്ടും ഗദ്യങ്ങൾകൊണ്ടും സഹായിക്കുകയും വിശേഷിച്ചും മ. മനോരമയ്ക്കും ഭാഷാപോഷിണി മാസികയ്ക്കും വേണ്ടുന്നവിധത്തിലെല്ലാം സഹായിച്ചുകൊടുക്കുകയും മറ്റും നിരന്തരമായി ചെയ്തുകൊണ്ടിരിക്കുന്ന ശങ്കുണ്ണി അവർകൾ 1066-ാമാണ്ടുമുതൽ ഏകദേശം 24 സംവത്സരകാലംകൊണ്ട് ഇത്ര വളരെ കൃതികൾ ഉണ്ടാക്കിത്തീർത്തതിൽ അത്ഭുതപ്പെടാനല്ലാതെ ഈ കൃതികൾക്കു വല്ല ന്യൂനതയുമുണ്ടെങ്കിൽ അതൊരു കുറ്റമായി പറയാൻ ന്യായം കാണുന്നില്ല. ശങ്കുണ്ണി അവർകൾ എന്തെങ്കിലും ഒരു കൃ

തി എഴുതിത്തീൎത്താൽ അതു വീണ്ടും നോക്കി തിരുത്തി നന്നാക്കുകയും ആലോചിച്ചിരുന്നു കവിതയുണ്ടാക്കുകയും പതിവില്ല. നന്നായാലും ചീത്തയായാലും അപ്പഴപ്പോൾ തോന്നുന്നതു് എഴുതിയിടുക മാത്രമേ അദ്ദേഹം പതിവുള്ളു. ഇതു കവിതാവിഷയത്തിൽ ശങ്കുണ്ണി അവർകൾക്കു പ്രധാനമായിട്ടുള്ള ഒരു ദോഷമാണെന്നു പറയാതെ വിരമിക്കാൻ നിവൃത്തിയില്ല. ശങ്കുണ്ണി അവർകൾ തന്റെ കൃതികളെ കുറച്ചുകൂടി മനസ്സിരുത്തി ആലോചിച്ചുണ്ടാക്കുകയും ഒന്നു രണ്ടു പ്രാവശ്യം നോക്കിത്തിരുത്തി നന്നാക്കി മാററിയെഴുതുകയും ചെയ്തിരുന്നുവെങ്കിൽ അവയ്ക്കു ഇപ്പോഴത്തേതിൽ വളരെ കൂടുതലായ ഗുണങ്ങൾ ഉണ്ടാകുമായിരുന്നു. എന്നാൽ എന്തെങ്കിലും ഒരു പ്രബന്ധം എഴുതിത്തുടങ്ങിയാൽ അതു വല്ലവിധവും മുഴുവനാക്കാതെ അതിൽനിന്നു വിരമിക്കയില്ലെന്നുള്ളതു ശങ്കുണ്ണി അവർകൾക്കു കവിതാവിഷയത്തിലുള്ള ഒരു പ്രധാന ഗുണമാണെന്നുള്ളതും നിസ്സംശയം പറയാവുന്നതാണു്. അനേകം കൃതികൾ ആരംഭിക്കുകയും ഒന്നും മുഴുവനാക്കാതെ വിരമിക്കുകയും ചെയ്യുന്ന യോഗ്യന്മാരായ പല കവികൾ നമ്മുടെ കേരളത്തിൽ ഉണ്ടായിരുന്നു എന്നും ഇപ്പോഴും ഉണ്ടെന്നും എല്ലാവൎക്കും അറിയാവുന്നതാണല്ലോ. അപ്രകാരം ശങ്കുണ്ണി അവർകളുടെ കൃതികളിൽ അധികമൊന്നും മുഴുവനാക്കാതെ കിടപ്പുണ്ടെന്നു തോന്നുന്നില്ല.

ശങ്കുണ്ണി അവർകൾക്കു് അൎത്ഥാലങ്കാരത്തിലുള്ളതിലധികം ശ്രദ്ധയും പ്രതിപത്തിയും ശബ്ദാലങ്കാരത്തിലാണെന്നു ചിലർ വിചാരിക്കുകയും പറയുകയും ചെയ്യുന്നു

ണ്ട്. എന്നാൽ വാസ്തവത്തിൽ അദ്ദേഹം അവ രണ്ടിനായിട്ടും അധികം ക്ലേശിക്കാറില്ലെന്നും അനായാസേന ലഭിക്കുന്നവയെ ഉപേക്ഷിക്കാറില്ലെന്നു മാത്രമേ ഉള്ളു എന്നും പരിചിതന്മാർക്കറിയാവുന്നതാണ്.

ഇനി ശങ്കുണ്ണി അവർകളുടെ മനോഗുണത്തെപ്പറ്റി വിചാരിക്കുകയാണെങ്കിൽ അതു് ഒട്ടും ചില്ലറയല്ല. ഈശ്വരഭക്തി, ഗുരുജനഭക്തി, ഭൂതദയ, പരോപകാരതൽപരത, മതാചാരനിഷ്ഠ, ഹൃദയനിഷ്കളങ്കത മുതലായ അനേകഗുണങ്ങൾ ശങ്കുണ്ണി അവർകൾക്കു പൂർണ്ണമായിട്ടുണ്ട്. ഈശ്വരവിചാരംകൂടാതെ യാതൊന്നും പ്രവർത്തിക്കുകയില്ലെന്നുള്ളതു ശങ്കുണ്ണി അവർകൾക്കു പ്രത്യേകമുള്ള ഒരു ഗുണമാണ്. തനിക്കുണ്ടാകുന്ന ഏതുവിധാപത്തുകളേയും ധൈര്യത്തോടും ക്ഷമയോടുംകൂടി സഹിക്കുന്നതിനു ശങ്കുണ്ണി അവർകൾക്കു ധാരാളം ശക്തിയുണ്ടെങ്കിലും അന്യന്മാരുടെ സങ്കടങ്ങൾ കണ്ടോ കേട്ടോ അറിഞ്ഞാൽ സഹിക്കുന്നതിന്നു് അദ്ദേഹം കേവലം അശക്തനാണ്. ആകപ്പാടെ നോക്കിയാൽ ശങ്കുണ്ണി അവർകൾ ഒരു സൽഗുണനും നിഷ്കളങ്കഹൃദയനും വിശ്വാസപൂർവ്വം സ്നേഹിക്കാൻ കൊള്ളാവുന്ന ഒരാളുമാണെന്നു നിസ്സംശയം പറയാവുന്നതാണ്.

വക്രോക്തികളും ഫലിതങ്ങളും പറയുന്നതിനു ശങ്കുണ്ണി അവർകൾക്കു പ്രത്യേകമൊരു വാസനയുണ്ട്. ഇദ്ദേഹം വെടി പറയുന്നതു കേട്ടാൽ രസിക്കാതെ സഹൃദയന്മാരിൽ ആരുമുണ്ടായിരിക്കുമെന്നു തോന്നുന്നില്ല. ആകപ്പാടെ ശങ്കുണ്ണി അവർകൾ സരസ്വതീപ്രസാദം സി

ധരിച്ചിട്ടുള്ള ഒരു രസികനും സരസനുമാണെന്നുതന്നെ പറയേണ്ടിയിരിക്കുന്നു.

ശങ്കുണ്ണി അവർകൾ ഒരു വലിയ കാര്യസ്ഥനും മറ്റുമല്ലെങ്കിലും തന്റെ കാര്യങ്ങൾക്കു ദോഷങ്ങൾ നേരിടാതെ നോക്കി നടത്തിക്കൊണ്ടുപോകുന്നതിന്നു വേണ്ടത്തക്ക കാര്യവിവരം അദ്ദേഹത്തിനുണ്ട്.

മിതവ്യയം ശങ്കുണ്ണി അവർകൾക്കുള്ള ഒരു പ്രധാന ഗുണമാണ്. "ആയം ദൃഷ്ട്വാ വ്യയം കുര്യാദായാദൽപതരോവ്യയഃ" എന്നുള്ള പ്രമാണപ്രകാരമല്ലാതെ കയ്യിൽ കിട്ടുന്നതു മുഴുവനും പോരെങ്കിൽ കടം മേടിച്ചും ചെലവുചെയ്യുന്ന സ്വഭാവം അദ്ദേഹത്തെ ലേശംപോലും ബാധിച്ചിട്ടില്ല. വരവിന്നു തക്കവണ്ണമല്ലാതെ അദ്ദേഹം ഒരിക്കലും ഒരു വകയും ചെലവു ചെയ്യുകയില്ല. 'ദീപാളി' എന്നു കേൾക്കുന്നതിനേക്കാൾ നല്ലതു 'ലുബ്ധൻ' എന്നു കേൾക്കുന്നതാണെന്ന് അദ്ദേഹം പ്രസംഗവശാൽ പലപ്പോഴും എന്നോടുതന്നെ പറഞ്ഞിട്ടുണ്ട്. ഇത്രയും പറഞ്ഞതുകൊണ്ടു ശങ്കുണ്ണി അവർകൾ ലൗകികവും ഔദാര്യവുമില്ലാത്ത ഒരു പിശുക്കനാണെന്ന് ആരും തെറ്റിദ്ധരിച്ചുപോകരുത്. തന്റെ സ്ഥിതിക്കു തക്കവണ്ണം വേണ്ടുന്ന ദിക്കിൽ വേണ്ടതുപോലെ ചെലവു ചെയ്യുന്നതിന്ന് അദ്ദേഹത്തിന്ന് ഒരു മടിയുമില്ല. അനാവശ്യകമായും അതിരു കവിഞ്ഞും അദ്ദേഹം യാതൊന്നും ചെലവു ചെയ്യുകയില്ലെന്നു മാത്രമേ ഉള്ളു. ശങ്കുണ്ണി അവർകൾ ഗൃഹഭരണം ആരംഭിച്ച കാലത്തു കുടുംബത്തിൽ നിത്യവൃത്തിക്കുതന്നെയും വളരെ ഞെരുക്കമായിരുന്നു എന്നു

മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. കുറച്ചുകാലംകൊണ്ടു് ആ സ്ഥിതി വിട്ടു് അവിടെ അഭിവൃത്തിക്കു വലിയ ബുദ്ധിമുട്ടൊന്നുമില്ലെന്നുള്ള നിലയിലായിട്ടുള്ളതു പരിശ്രമശീലനും സകലകലാകുശലനും ഭാഗ്യവാനുമായിരുന്ന ജ്യേഷ്ഠന്റെ നിരന്തരപരിശ്രമവും സഹായവും ഈശ്വരന്റെ കാരുണ്യസംയുക്തമായ ആനുകൂല്യവുംകൊണ്ടാണെന്നാണു് ശങ്കുണ്ണി അവർകൾ വിചാരിക്കുകയും പറയുകയും ചെയ്യുന്നതെങ്കിലും അതിന്റെ പ്രധാന കാരണങ്ങൾ അദ്ദേഹത്തിന്റെ ഗൃഹഭരണനിപുണതയും മിതവ്യയശീലവും കൂടിയാണെന്നുള്ള വാസ്തവം പറയാതെയിരിക്കാൻ നിവൃത്തിയില്ല.

സമയനിശ്ചയം എന്നുള്ളതു ശങ്കുണ്ണി അവർകൾക്കുള്ള ഗുണങ്ങളിൽ ഒട്ടും അപ്രധാനമല്ലാത്ത വേറൊന്നാണു്. ഇന്നിന്ന സമയങ്ങളിൽ ഇന്നിന്ന പ്രവൃത്തികൾ ചെയ്യുകയെന്നു ശങ്കുണ്ണി അവർകൾ ഒരു നിശ്ചയം ചെയ്തിട്ടുണ്ടു്. ആ നിശ്ചയത്തെ മിക്കവാറും തെറ്റിക്കാതെതന്നെ അദ്ദേഹം കഴിച്ചുകൂട്ടി പോരുന്നുണ്ടു്. "പ്രതിദിനം അനേകകൃത്യങ്ങൾ നിർവ്വഹിക്കേണ്ടുന്നവർക്കു സമയനിശ്ചയമില്ലെങ്കിൽ ഒരു കാര്യവും ശരിയായിട്ടും വേണ്ടുന്ന സമയത്തും വേണ്ടതുപോലെയും നടക്കുകയില്ലെന്നു മാത്രമല്ല; ഒരിക്കലും മനസ്സിനു സുഖവും സ്വൈരവും ഉണ്ടായിരിക്കുകയുമില്ല. നേരെ മറിച്ചു് അനേകകൃത്യങ്ങൾ പ്രതിദിനം നിർവ്വഹിക്കേണ്ടതായി ഉണ്ടായിരുന്നാലും സമയനിശ്ചയം ചെയ്തു് അതിൻപ്രകാരം പ്രവർത്തിച്ചുകൊണ്ടിരിക്കുന്നവർക്കു് ഒന്നും ഒരു ഭാരമായിരി

കയില്ലെന്നു മാത്രമല്ല; അവരുടെ കൃത്യങ്ങളും കുടിശികകൂടാതെ നടന്നുകൊണ്ടിരിക്കുകയും തന്നിമിത്തം അവൎക്കു മനസ്സുഖവും സ്വൈരവും ഉണ്ടായിരിക്കുകയും ചെയ്യും" എന്നൊരു മഹാൻ പറഞ്ഞിട്ടുള്ളതു് എത്രയും വാസ്തവമാണെന്നതിന്നു ശങ്കുണ്ണി അവർകളുടെ സ്ഥിതി ഒരുത്തമദൃഷ്ടാന്തമായിട്ടാണിരിക്കുന്നതു്. ദുർന്നിവാരങ്ങളായ അനേകകൃത്യങ്ങളും ദിനംപ്രതി നിർവ്വഹിക്കേണ്ടിയിരിക്കുന്ന ശങ്കുണ്ണി അവർകൾക്കു് ഇപ്രകാരം ഒരു സമയനിശ്ചയമില്ലായിരുന്നുവെങ്കിൽ സാഹിത്യവിഷയത്തിലും മറ്റും യാതൊന്നും പ്രവൎത്തിക്കാൻ അദ്ദേഹത്തിന്നു ഒരിക്കലും സാധിക്കുകയില്ലായിരുന്നു.

മനുഷ്യരുടെ ഇഹലോകജീവിതം സുഖദുഃഖസമ്മിശ്രമായിട്ടല്ലാതെ ഇരിക്കുകയില്ലെന്നുള്ളതു ശങ്കുണ്ണി അവർകളുടെ വിഷയത്തിലും എത്രയും വാസ്തവമായിട്ടാണിരിക്കുന്നതു്. ഗൃഹഭരണത്തിന്നു് അത്യന്തം നിപുണയും ഐശ്വര്യവതിയും ശോഭലക്ഷ്മിയുമായിരുന്ന പ്രിയമാതാവു് 1048-മാണ്ടു തുലാമാസത്തിൽ പരലോകപ്രാപ്തയായതിനോടു കൂടിത്തന്നെ ശങ്കുണ്ണി അവർകളുടെ മനസ്സുഖം മിക്കവാറും അസ്തപ്രായമായി. തങ്ങളുടെ മാതാവിനെപ്പോലെ നിരുപാധികമായ വാത്സല്യം പ്രപഞ്ചത്തിൽ മററാൎക്കുമുണ്ടാകയില്ലെന്നുള്ളതു് എല്ലാവൎക്കും അനുഭവസിദ്ധമായിട്ടുള്ളതാണല്ലോ.

ജ്യേഷ്ഠൻ വിവാഹം ചെയ്തിട്ടുണ്ടായിരുന്നുവെങ്കിലും അതിൽ സന്താനമുണ്ടാകുന്ന കാൎയ്യം സംശയസ്ഥിതിയിലാകയാൽ വിദ്വന്നിയോഗപ്രകാരം 1056-മാണ്ടു മകര

മാസത്തിൽ ശങ്കുണ്ണി അവർകളും വിവാഹം ചെയ്യുകയും ആ ആണ്ടു മേടമാസത്തിൽത്തന്നെ ആ യുവതിയെ സ്വഗൃഹത്തിൽ കുടിവെക്കുകയും ചെയ്തു. ആ സ്ത്രീ പഠിപ്പു, ബുദ്ധി, കാൎയ്യശേഷി, ഗൃഹഭരണസാമൎത്ഥ്യം, ഭൎത്തൃഹിതാനുവൎത്തനം, ഭൎത്തൃശുശ്രൂഷാനൈപുണ്യം മുതലായ ഗുണൌൽകൃഷ്ട്യംകൊണ്ടു ശങ്കുണ്ണി അവർകളുടെ മാതൃവിയോഗദുഃഖത്തെ കുറച്ചുകാലത്തിനിടയിൽ വിസ്മൃതപ്രായമാക്കിത്തീൎത്തു. ആ കാലത്തു ശങ്കുണ്ണി അവർകളുടെ മാതൃവിയോഗാഗ്നിദഗ്ദ്ധമായ ഹൃദയവൃക്ഷം വീണ്ടുമൊന്നു തളിൎത്തു. എങ്കിലും ആ സ്ഥിതി അധികകാലത്തു നീണ്ടുനില്ക്കുന്നതിന്നു ദുഷ്ടനായ ദുൎവ്വിധി അനുവദിച്ചില്ല. 1057-ാമാണ്ടു ചിങ്ങമാസം 10-ാംനു- ശങ്കുണ്ണി അവർകളുടെ ആ പ്രിയതമ സന്നിപാതജ്വരത്താൽ ബാധിതയാവുകയും 17-ാംനു- പരലോകം പ്രാപിക്കുകയുംചെയ്തു.

പ്രഥമപുത്രന്റെ ഭാൎയ്യ വന്ധ്യയായിത്തീരുകയും ദ്വിതീയപുത്രന്റെ പ്രിയപത്നിയായ ഗുണവതി അകാലകാലഗതിയെ പ്രാപിച്ചുപോവുകയും ചെയ്കയാൽ ദുഃഖിതനും വിഗതഭാൎയ്യനും വയോവൃദ്ധനുമായ പിതാവിന്റെ ശുശ്രൂഷ ഒന്നുമാത്രമായിരുന്നു ശങ്കുണ്ണി അവർകൾക്കു മനസ്സമാധാനത്തിന്നു പിന്നീടുണ്ടായിരുന്ന ഒരുപായം. ആ പിതാവും 1061-ാമാണ്ടു മകരമാസത്തിൽ പരലോകത്തെ പ്രാപിച്ചു.

തദനന്തരം ശങ്കുണ്ണി അവർകൾ സന്താനാൎത്ഥം 1062-ാമാണ്ടു മിഥുനമാസത്തിൽ ഒന്നുകൂടി വിവാഹം ചെയ്കയും 63 വൃശ്ചികത്തിൽ സ്വഭവനത്തിൽ കുടി

ചെയ്കയും ചെയ്തു. ആ യുവതിയും ഗൃഹഭരണനൈപുണ്യം, ഭർത്തൃസ്നേഹം, ക്ഷമ, ക്ലേശസഹനശക്തി മുതലായ സൽഗുണങ്ങളാൽ പ്രശോഭിതയായിരുന്നു. തന്റെ സകല സുഖങ്ങൾക്കും നിദാനമായിട്ടുള്ളതു ഭർത്താവാണെന്നുള്ള ദൃഢവിശ്വാസത്തോടുകൂടിയിരുന്ന ആ ഗുണവതിക്കു ഭർത്താവിന്റെ മനഃശരീരസുഖങ്ങൾക്കായി കൃത്യങ്ങളെ നടത്തുന്ന സംഗതിയിൽ തന്റെ ഊണും ഉറക്കവുംകൂടി അഗണ്യങ്ങളായിരുന്നു. ഇപ്രകാരമുള്ള ധർമ്മപത്നിയുടെ സഹവാസം നിമിത്തം ശങ്കുണ്ണി അവർകൾ പൂർവ്വകഷ്ടദശകളെ അധികം സ്മരിക്കാതെ ഒരു വിധം സുഖമായിട്ടുതന്നെ കുറച്ചുകാലത്തേക്കു കാലക്ഷേപം ചെയ്തുകൊണ്ടിരുന്നു.

അതിനിടയ്ക്കു ശങ്കുണ്ണി അവർകൾ തന്റെ സഹോദരിമാരെ രണ്ടുപേരേയും വിവാഹം ചെയ്തുകൊടുക്കുകയും മൂത്ത സഹോദരി പ്രസവിച്ചു പുരുഷന്മാരും സ്ത്രീകളുമായി പത്തും ഇളയ സഹോദരി പ്രസവിച്ചു അഞ്ചും കുട്ടികൾ ഉണ്ടാവുകയും ചെയ്തു. ആ ഭാഗിനേയന്മാരേയും ഭാഗിനേയികളേയും അവരുടെ മാതാക്കന്മാരോടുകൂടി ഇങ്ങോട്ടു വരുത്തിയും അങ്ങോട്ടു ചെന്നും കൂടക്കൂടെ കണ്ടു ശങ്കുണ്ണി അവർകൾ ആനന്ദിക്കുകയും തന്റെ അനപത്യതാദുഃഖത്തെ ഒരു വിധം ശാന്തപ്പെടുത്തുകയും ചെയ്തുകൊണ്ടിരുന്നു.

ശങ്കുണ്ണി അവർകൾ ഈ സ്ഥിതിയിൽ ഇരിക്കുന്നതിനും ഹതവിധി അധികകാലത്തേക്ക് അനുവദിച്ചില്ല. 1068-ാമാണ്ടു കർക്കടകമാസത്തിൽ മസൂരികാബാധിത

നായി അദ്ദേഹം അത്യന്തം കഷ്ടപ്പെട്ടു. എങ്കിലും രാത്രിയും പകലും ഒരുപോലെ ഊണും ഉറക്കവുമുപേക്ഷിച്ചു ജ്യേഷ്ഠൻ കൂടെ അടുക്കലിരുന്നു രക്ഷിച്ചതുകൊണ്ടും ഈശ്വരകാരുണ്യംകൊണ്ടും ആയുസ്സിന്റെ ബലംകൊണ്ടും അദ്ദേഹം അതിൽനിന്നു് ഒരുവിധം രക്ഷപ്പെട്ടുകേറി. എങ്കിലും തന്റെ സകല ഭാഗ്യങ്ങൾക്കും കാരണഭൂതനും താൻ തന്റെ അച്ഛനെന്നപോലെ ഭയഭക്തിബഹുമാനങ്ങളോടുകൂടി ആചരിച്ചും പ്രാണനേക്കാളധികം സ്നേഹിച്ചും വെച്ചിരുന്ന ആളും ഗുണവാനുമായിരുന്ന പ്രിയജ്യേഷ്ഠൻ ആ മഹാവ്യാധിയാൽത്തന്നെ ബാധിതനായി ആ കർക്കടകത്തിൽത്തന്നെ പരലോകപ്രാപ്തനായിപ്പോയതിനാൽ ശങ്കുണ്ണി അവർകൾക്കുണ്ടായ ദുഃഖം അത്യന്തം ദുസ്സഹമായിരുന്നു. ഇതിനും പുറമേ രണ്ടു സഹോദരിമാരും മൂത്ത സഹോദരിയിലുണ്ടായ പത്തു കുട്ടികളും ഇളയ സഹോദരിയിലുണ്ടായ ഒരു പുത്രിയെയൊഴിച്ചു ശേഷം നാലു കുട്ടികളുംകൂടി കുറച്ചുകാലത്തിനിടയ്ക്കു തുടരെത്തുടരെ അകാലനിര്യാണത്തെ പ്രാപിച്ചുപോവുകയാൽ ശങ്കുണ്ണി അവർകൾക്കുണ്ടായ മനസ്താപം അവാങ്മനോഗോചരമെന്നല്ലാതെ ഒന്നും പറയാൻ കാണുന്നില്ല.

മുമ്പേതന്നെ വന്ധ്യയെന്നു് ഏകദേശം നിശ്ചയിക്കപ്പെട്ടിരുന്ന പൂർവ്വജഭാര്യ വിധവയുംകൂടി ആയിത്തീരുകയും തന്റെ ഭാര്യ യഥാകാലം പ്രസവിക്കാതെയിരിക്കുകയും ചെയ്യുകയാൽ ശങ്കുണ്ണി അവർകൾ സന്തത്യർത്ഥം 1074-ാമാണ്ടു് അനുജനെക്കൊണ്ടുകൂടി വിവാഹം ചെയ്യിക്കുകയും ആ സ്ത്രീയേയും സ്വഗൃഹത്തിൽ കുടിവെച്ചി

ക്കുകയും ചെയ്തു. അവരിലും സന്താനമുണ്ടാകാതെതന്നെ 1077-മാണ്ടു മകരമാസത്തിൽ ആ സഹോദരനും 1080-മാണ്ട് ഇടവമാസത്തിൽ ആ സഹോദരപത്നിയും പരലോകത്തെ പ്രാപിച്ചു. മനുഷ്യപ്രയത്നംകൊണ്ടുമാത്രം ഒരു കാര്യവും സാധിക്കയില്ലെന്നും ഈശ്വരേച്ഛപോലെയല്ലാതെ ഒന്നും സംഭവിക്കയില്ലെന്നും ശങ്കുണ്ണി അവർകൾക്കു മുമ്പേതന്നെ ഉണ്ടായിരുന്ന വിശ്വാസം അപ്പോൾ ഒന്നുകൂടി ദൃഢീഭവിക്കുകയും അതോടുകൂടി അദ്ദേഹം മിക്കവാറും ഒരു വിരക്തന്റെ നിലയിലായിത്തീരുകയും സന്തത്യർത്ഥമായി ഇനി ഒന്നും പരിശ്രമിക്കാൻ കഴികയില്ലെന്നും 'യൽ ഭാവി തൽ ഭവതു' എന്നും ഏകദേശം തീർച്ചപ്പെടുത്തുകയും ചെയ്തു; എങ്കിലും അങ്ങിനെ വിചാരിച്ചാൽപ്പോരെന്നും തങ്ങളാൽ കഴിയുന്നതെല്ലാം ഇനിയും ചെയ്തുകൊണ്ടിരിക്കേണ്ടതാണെന്നും മററും ഞാൻ മുതലായ സ്നേഹിതന്മാരുടേയും മററു പല മാന്യസുഹൃത്തുക്കളുടേയും നിർബ്ബന്ധവും ഉപദേശവും നിമിത്തം ശങ്കുണ്ണി അവർകൾ 1081-മാണ്ടു മിഥുനമാസത്തിൽ മൂന്നാമതായി ഒന്നുകൂടി വിവാഹം ചെയ്തു.

തദനന്തരം ശങ്കുണ്ണി അവർകൾ അനിർവ്വചനീയമായ ഒരു കഷ്ടതകൂടി അനുഭവിക്കേണ്ടതായി വന്നു. അദ്ദേഹം രണ്ടാമതു വിവാഹം ചെയ്ത സകലസൽഗുണസമ്പൂർണ്ണയായ ആ ദ്വിതീയഭാര്യ 1083-ാമാണ്ടു മേടമാസത്തിൽ മസൂരികാദീനത്താൽ പരലോകപ്രാപ്തയായി. ഇതു ശങ്കുണ്ണി അവർകൾക്കുണ്ടായിട്ടുള്ള കഷ്ടാനുഭവസംഘങ്ങളുടെ എല്ലാംകൂടിയുള്ള ഒരു താഴികക്കുടമായിട്ടാണ് പരിണമിച്ചത്. സൽഗുണനിധിയായിരുന്ന ആ പ്രിയ

ത്തമയെക്കുറിച്ചോർത്തു ദിവസത്തിൽ ഒരിക്കലെങ്കിലും കണ്ണു കണ്ണീർ പൊഴിക്കാതെയിരിക്കാൻ ശങ്കുണ്ണി അവർകൾക്കു് ഇപ്പോഴും കഴിയുന്നുണ്ടെന്നു തോന്നുന്നില്ല.

1084-ാമാണ്ടു കർക്കടകത്തിൽ ജ്യേഷ്ഠത്തിയും പരലോകപ്രാപ്തയായിപ്പോയി. അനന്തരം ശങ്കുണ്ണി അവർകൾ 1090-ാമാണ്ടു മിഥുനമാസത്തിൽ എളവൂർ പനവേലി കൃഷ്ണശർമ്മാ അവർകളുടെ ദ്വിതീയപുത്രനെ ദശഹസ്തദാനവിധിപ്രകാരം ദത്തെടുത്തു് ഉപനയനം മുതലായവകഴിച്ചു സ്വപുത്രനാക്കുകയും ആ ദത്തുപുത്രനെക്കൊണ്ടു 1101 മേടത്തിൽ ഒരു കന്യകയെ വിവാഹം ചെയ്യിച്ചു സ്വഗൃഹത്തിൽ കുടിവെയ്പിക്കുകയും ചെയ്തു. അതിനാൽ ഇപ്പോൾ ശങ്കുണ്ണി അവർകളുടെ കുടുംബത്തിൽ അദ്ദേഹവും, അദ്ദേഹം മൂന്നാമതു വിവാഹം ചെയ്ത ആ ധർമ്മപത്നിയും ദത്തുപുത്രനും തൽഭാര്യയുമല്ലാതെ വേറെ ആരുമില്ല. എങ്കിലും അദ്ദേഹം സന്തത്യർത്ഥം വളരെ നാളായിട്ടു ശക്തിക്കു തക്കവണ്ണവും അതിലധികവും സൽകർമ്മങ്ങൾ അവിച്ഛിന്നമായി ചെയ്തുകൊണ്ടാണിരിക്കുന്നത്തു്. അതിനാൽ അനേകസജ്ജനങ്ങളുടെ അനുഗ്രഹവും ആഗ്രഹവും അചിരേണ സഫലീഭവിച്ചു് ആ ദത്തുപുത്രനോടും തൽപത്നിയോടും അവർക്കുണ്ടാകുന്ന അനേകം ശുഭസന്താനങ്ങളോടും ആയുരാരോഗ്യസമ്പൽസമൃദ്ധിയോടുംകൂടി ശങ്കുണ്ണി അവർകൾ ഇനിയും വളരെക്കാലം സുഖമായി ജീവിച്ചിരിക്കുന്നതിന്നു സർവ്വേശ്വരൻ സദയം കടാക്ഷിക്കുമാറാകട്ടെ.

പന്തളം കൃഷ്ണവാരിയർ.

# ക്ഷേത്രമാഹാത്മ്യം

## ഒന്നാം ഭാഗം

### ൧. അമ്മതിരുവടിക്ഷേത്രം

---

ഊരകത്ത് അമ്മതിരുവടിക്ഷേത്രത്തിൽ പണ്ടു കാലത്തു വാഴപ്പിള്ളിമേനോന്മാരിൽ ഒരാൾക്ക് ആദ്യം നടകാവലും പിന്നീടു കണക്കെഴുത്തുമുണ്ടായിരുന്നു. കാലക്രമേണ ഊരാളന്മാരായ നമ്പൂരിമാരും മേനവനും തമ്മിൽ വലിയ പിണക്കമായിത്തീൎന്നു. അതിനാൽ മേനോൻ ദേവസ്വം വക കണക്കുകളും ഗ്രന്ഥവരികളും മറ്റും ചുട്ടു നശിപ്പിച്ചുകളഞ്ഞു. തന്നിമിത്തം ഇപ്പോഴും അവിടെ ക്ഷേത്രസംബന്ധമായ പഴയ ചരിത്രമറിയുന്നതിനു രേഖാപ്രമാണമൊന്നും ഇല്ലാതെയാണിരിക്കുന്നതു്. അതിനാൽ ഇതെഴുതുന്നതു പഴമപരിചയമുള്ള വയോവൃദ്ധന്മാരിൽ നിന്നു ലഭിച്ചിട്ടുള്ള കേട്ടുകേൾവിയെ മാത്രം അടിസ്ഥാനപ്പെടുത്തിയാണ്.

അമ്മതിരുവടിക്ഷേത്രത്തിൽ സ്ഥാനം(കാരായ്മ)ക്കണക്ക് ഇപ്പോഴും വാഴപ്പിള്ളിമേനോന്റെ തറവാട്ടേക്കുണ്ടെന്നാണു വെച്ചിരിക്കുന്നതു്. ഭഗവതിയെ പുറത്തേക്കെഴുന്നള്ളിക്കുന്ന അവസരങ്ങളിൽ വാഴപ്പിള്ളിമേനോ

ൻെറ തറവാട്ടിൽ അന്നന്നു മൂപ്പായിട്ടുള്ള ആൾ ഒരു ഓലക്കണക്കുകെട്ടു് എടുത്തുകൊണ്ടു് എഴുന്നള്ളത്തിനു മുൻപിൽ നടക്കുക ഇപ്പോഴും പതിവുണ്ടു്. അതിലേക്കു ദേവസ്വത്തിൽനിന്നു ചില അനുഭവങ്ങളും അവക്കു് ഇപ്പോഴും കൊടുത്തുവരുന്നുമുണ്ടു്. ആ തറവാട്ടിൽ അന്നന്നു മൂപ്പായിട്ടുള്ള മേനവനെ മുൻകാലങ്ങളിൽ എല്ലാവരും 'കോക്കണ്ണ മേനോൻ' എന്നാണു് പറഞ്ഞുവന്നിരുന്നതു്. അതു ലോപിച്ചു് ഇപ്പോൾ 'കാക്കരമേനോൻ' എന്നായിരിക്കുന്നു.

അമ്മതിരുവടിയുടെ സാക്ഷാൽ തിരുനാമധേയം 'തിരുവലയനൂർ ഭഗവതി' എന്നാണു്. പ്രസിദ്ധനായിരുന്ന 'മഴമംഗലത്തുനമ്പൂരി'യുടെ ഭാഷാനൈഷധചമ്പുവിലെ

"അൻപത്തൊന്നക്ഷരാളീകലിതതനുലതേ!
വേദമാകുന്ന ശാഖി-
ക്കൊമ്പത്തൻപോടു പൂക്കും കുസുമതതിയിലേ-
ത്തൂന്ന പൂന്തേൻകുഴമ്പേ!
ചെമ്പൊൽത്താർബാണഡംഭപ്രശമനസുകൃതാ-
പാംഗസൗഭാഗ്യലക്ഷ്മീ-
സമ്പത്തേ! കുമ്പിടുന്നേൻ കഴലിണ വലയാ-
ധീശ്വരീ! വിശ്വനാഥേ!"

എന്ന ആദ്യശ്ലോകം ഈ ദേവിയെക്കുറിച്ചാണു്. മഴമംഗലത്തു നമ്പൂരിയുടെ ഇല്ലം ഊരകത്തായിരുന്നു എന്നുള്ളതു പ്രസിദ്ധമാണല്ലോ. ഈ ഭഗവതിക്കു് ഈ തിരുനാമധേയം സിദ്ധിച്ചതിൻെറ കാരണം താഴെപ്പറയുന്ന സംഗതികൾകൊണ്ടു സ്പഷ്ടമാകുന്നതാണു്.

കേരളത്തിലെ അറുപത്തിനാലു ഗ്രാമങ്ങളിലൊന്നായ പെരുമനം ഗ്രാമത്തിലുൾപ്പെട്ട തൃശ്ശിവപേരൂർനിന്നു് ഏകദേശം ഏഴു നാഴിക തെക്കാണു് പ്രസ്തുതക്ഷേത്രം സ്ഥിതി ചെയ്യുന്നതു്. ശ്രീപരശുരാമൻ പരദേശത്തുനിന്നു് ആദ്യം കേരളത്തിൽ കൊണ്ടുവന്ന ബ്രാഹ്മണർ തിരിച്ചുപൊയ്ക്കളഞ്ഞതിനാൽ രണ്ടാമതു കൊണ്ടുവന്നവരും അപ്രകാരം പോകാതെയിരിക്കേണ്ടതിനായി അവരുടെ ശിഖ പിൻഭാഗത്തുനിന്നു മുൻഭാഗത്താക്കുകയും ആചാരങ്ങൾ മിക്കവാറും മാററുകയും അവർക്കു നമ്പൂരിമാരെന്നു സംജ്ഞ കല്പിച്ചു കേരളത്തിൽ സ്ഥിരതാമസമാക്കുകയും ചെയ്തിട്ടു മദ്ധ്യകേരളമായ തൃശ്ശിവപേരൂർവെച്ചു് അന്തർദ്ധാനം ചെയ്തതിന്റെ ശേഷം നമ്പൂരിമാർ എല്ലാവരും കൂടി കേരളത്തിന്റെ സർവ്വസമ്പൽസമൃദ്ധ്യർത്ഥം കാഞ്ചീപുരത്തുപോയി കാമാക്ഷിയമ്മനെ സേവിച്ചു പ്രത്യക്ഷീകരിച്ചു കൊണ്ടുവന്നു കേരളത്തിൽ പ്രതിഷ്ഠിക്കേണമെന്നു നിശ്ചയിക്കുകയും അതിനായി 'തിരുവലയന്നൂർ' ഭട്ടതിരിയേയും അദ്ദേഹത്തിനു സഹായത്തിനായി 'കീഴാട്ടുകര' നമ്പൂരിപ്പാടിനേയും 'കോമരത്തു' മേനവനേയും തിരഞ്ഞെടുത്തു അയക്കുകയും ചെയ്തു. അവർ മൂന്നു പേരും കാഞ്ചീപുരത്തു പോയി ഭക്തിപൂർവ്വം ഭജിക്കയാൽ അമ്മൻ പ്രത്യക്ഷമായി, "നിങ്ങളുടെ അഭീഷ്ടമെന്താണു്" എന്നു ചോദിച്ചപ്പോൾ "അമ്മൻ ഞങ്ങളോടുകൂടി കേരളത്തിലേക്കു പോരണം" എന്നു് അവർ സവിനയം അപേക്ഷിക്കുകയും ദേവി അപ്രകാരം സമ്മതിക്കുകയും ചെയ്തു.

അവർ മൂന്നുപേരും സസന്തോഷം സ്വദേശത്തു മടങ്ങിയെത്തി. സ്വഗൃഹങ്ങളിൽ ചെന്നു് അവരുടെ കൈയിലുണ്ടായിരുന്ന ഓലക്കുട ഓരോ സ്ഥലത്തു വെച്ചിട്ടു പോയി കുളി മുതലായവ കഴിച്ചു തിരിച്ചുവന്നു കുടയെടുത്തപ്പോൾ അതു് എടുക്കാൻ വയ്യാതായിരുന്നു. അതിന്റെ കാരണമെന്തെന്നു പ്രശ്നം വെപ്പിച്ചു നോക്കിയപ്പോൾ ആ കുടകളിൽ ദേവി കുടികൊണ്ടിരുന്നതിനാലാണു് അവ ഇളകാത്തതെന്നു കണ്ടു. അതിനാൽ ആ സ്ഥലങ്ങളിൽവെച്ചുതന്നെ ദേവിയെ പൂജിച്ചുകൊണ്ടിരുന്നു.

അങ്ങിനെ കുറച്ചുകാലം കഴിഞ്ഞതിന്റെ ശേഷം ഒരു ദിവസം തിരുവലയന്നൂർ ഭട്ടതിരിക്കു് ഒരു സ്വപ്നമുണ്ടായി. അദ്ദേഹത്തിന്റെ ഇല്ലത്തിന്റെ പടിഞ്ഞാറിനി ശ്രീകോവിലാക്കി ക്ഷേത്രം പണിയിച്ചു ദേവിയെ അവിടെ കുടിയിരുത്തണമെന്നും ഇല്ലത്തേവക സകല സ്വത്തുക്കളും ദേവിക്കായി വെച്ചൊഴിയുകയും ദേവസ്വകാര്യങ്ങൾ അന്വേഷിക്കുന്നതിനുള്ള അധികാരം കൊച്ചിരാജാവിന്നു ഏല്പിക്കുകയും ചെയ്യണമെന്നും ഇത്രയും ചെയ്തതിന്റെ ശേഷം ഭട്ടതിരി വടക്കോട്ടു പൊയ്ക്കൊള്ളുണമെന്നും ഒരു ദിവസത്തെ വഴി വടക്കോട്ടു ചെല്ലുമ്പോൾ ഇവിടെ ഇപ്പോൾ ഉള്ളതിലിരട്ടി സ്വത്തുക്കളും മറ്റും അവിടെ കിട്ടുമെന്നും ഇളങ്കുന്നിന്റെ വടക്കേതാഴ് വരയിൽ പാതാളാഞ്ജനംകൊണ്ടുള്ള ഒരു ബിംബം കിടക്കുന്നുണ്ടെന്നും ആ ബിംബമെടുത്തു ദേവിയെ അതിന്മേലാവാഹിച്ചു പ്രതിഷ്ഠ നടത്തിച്ചുകൊള്ളണമെന്നും

ആരോ അദ്ദേഹത്തിൻെറ അടുക്കൽ ചെന്നു പറഞ്ഞത
യിട്ടായിരുന്നു സ്വപ്നം. അദ്ദേഹം ഉണന്നു കണ്ണു തുറന്ന
നോക്കിയപ്പോഠം അവിടെയെങ്ങും ആരെയും കണ്ടില്ല
എങ്കിലും ഇതു ദേവിതന്നെ തന്നോടരുളിച്ചെയ്തതാണെ
ന്നു് അദ്ദേഹം വിശ്വസിച്ചു. അടുത്ത ദിവസം രാവിലെ
പുറപ്പെട്ടു ഭട്ടതിരി ഇളങ്കുന്നിൻെറ താഴ്വരയിൽ ചെ
ന്നു നോക്കിയപ്പോഠം സ്വപ്നത്തിൽ കണ്ടതുപോലെ പ
ഞ്ചലോഹംകൊണ്ടുള്ള ഒരു ദേവീവിഗ്രഹം കണ്ടെ
ത്തി. അപ്പോഠം അദ്ദേഹത്തിൻെറ വിശ്വാസം കുറെ
ക്കൂടി ദൃഢീഭവിച്ചു. ഉടനേ അദ്ദേഹം ആ വിഗ്രഹം അ
വിടെനിന്നെടുപ്പിച്ചു കൊണ്ടുവന്നു ജലാധിവാസം ചെ
യ്യിക്കുകയും സ്വപ്നത്തിൽ കണ്ടതുപോലെതന്നെ ക്ഷേത്ര
പണിയിക്കുകയും ഒരു സുമുഹൂർത്തത്തിൽ പ്രതിഷ്ഠയും
ലശവും നടത്തിക്കുകയും സകല സ്വത്തുക്കളും ദേവിക്ക
യി ചെയ്യൊഴിയുകയും ദേവസ്വകാര്യാന്വേഷണം കൊ
ച്ചി രാജാവിനെ ഏല്പിക്കുകയും ചെയ്തതിൻെശേഷം
ടക്കോട്ടു പോയി. ഒരു ദിവസം വൈകുന്നേരം ഒരി
ത്തെത്തി കുളിയും സന്ധ്യാവന്ദനവും അത്താഴവും ക
ച്ചു് അവിടെത്താമസിച്ചു. അക്കാലത്തു് ആയില്ല്യത്തേ
ഗൃഹസ്ഥൻ അനപത്യതകൊണ്ടു വിഷണ്ണനും വാർദ്ധക്യ
കൊണ്ടു വിവശനുമായിത്തീരുകയാൽ കൊള്ളാവുന്ന ക
ല്പത്തുനിന്നു ചിലരെ അവിടെ ദത്തെടുത്തു് അവകാ
പ്പെടുത്തണമെന്നു വിചാരിച്ചുകൊണ്ടിരിക്കുകയായിരുന്ന
ഭട്ടതിരിയുമായി കുറച്ചുനേരം സംഭാഷണം ചെയ്തു ക
ഞ്ഞപ്പോഠം അദ്ദേഹത്തെത്തന്നെ ദത്തെടുത്താൽ കൊ

ള്ളാമെന്നു ഗൃഹസ്ഥന്നു തോന്നുകയും ആ വിവരം ഭട്ടതി
രിയോടു പറയുകയും ഭട്ടതിരി തനിക്കുണ്ടായ സ്വപ്നത്തെ
ഒറിച്ചുകൂടി ഓർത്തിട്ടു ഗൃഹസ്ഥന്റെ അഭിപ്രായപ്രകാരം
ചെയ്യുന്നതിന്നു പൂർണ്ണമായി സമ്മതിക്കുകയും അചിരേണ
ട്ടതിരിയെ സകുടുംബം ആ ഇല്ലത്തേയ്ക്കു ദത്തെടുക്കുകയും
ചെയ്തു. ആയില്ലത്തേക്കു ഭട്ടതിരിയുടെ ഇല്ലത്തേക്കുണ്ടാ
യിരുന്നതിൽ ഇരട്ടിയിലധികം സ്വത്തുണ്ടായിരുന്നു. ഈ
ല്ലമാണു് പ്രസിദ്ധമായ സാക്ഷാൽ 'പൂമുള്ളിമന' എ
ന്നുകൂടി പറഞ്ഞാൽ അവിടെ ധനപുഷ്ടിക്കു് ഇപ്പോഴും
യാതൊരു കുറവും വന്നിട്ടില്ലെന്നു് എല്ലാവർക്കും അറിയാ
മല്ലോ. ഇപ്പോൾ പൂമുള്ളിമനയ്ക്കലുള്ളവരെല്ലാം തിരുവ
ലയന്നൂർ ഭട്ടതിരിയുടെ സന്താനപരമ്പരയിലുൾപ്പെട്ടവ
രാണെന്നു് ഇനി വിശേഷിച്ചു പറയേണമെന്നില്ലല്ലോ.
ഇപ്പോഴും അമ്മതിരുവടിക്ഷേത്രത്തിൽ പൂമുള്ളിനമ്പൂരി
പ്പാട്ടിലേക്കും തന്ത്രിക്കും മേശ്ശാന്തിക്കുമല്ലാതെ അകത്തു ക
ടന്നു പൂജ കഴിക്കാൻ പാടില്ലെന്നാണു് വെച്ചിരിക്കുന്ന
ത്. ദേവിയെ സേവിച്ചുകൊണ്ടുവരികയും തന്റെ ഇ
ല്ലം തന്നെ ക്ഷേത്രമാക്കി പ്രതിഷ്ഠ നടത്തുകയും ചെയ്തതു
തിരുവലയന്നൂർ ഭട്ടതിരിയായതുകൊണ്ടാണു് ഊരകത്തു
അമ്മതിരുവടിക്കു 'തിരുവലയന്നൂർ ഭഗവതി' എന്നുള്ള
നാമധേയം സിദ്ധിച്ചതെന്നു് ഇനി പ്രത്യേകം പറയേണ
മെന്നു തോന്നുന്നില്ല. ദേവിക്കു പ്രതിദിനം അഭിഷേകം
ിഞ്ഞാലുടനേയുള്ള നിവേദ്യം ഇപ്പോഴും പൂമുള്ളിമന
ലെ വകയായിട്ടാണു് നടത്തിപ്പോരുന്നതു്.

ഊരകത്ത് അമ്മതിരുവടിക്ഷേത്രത്തിന്റെ മതിൽക്കകത്തു കിഴക്കേ പ്രദക്ഷിണവഴിക്കു പടിഞ്ഞാറുവശത്തായി കരിങ്കൽത്തറയോടുകൂടി ഇപ്പോൾ ഒരു പിലാവു നില്ക്കുന്ന സ്ഥലം പണ്ടു തിരുവലയന്നൂർ ഭട്ടതിരിയുടെ ഇല്ലത്തിന്റെ മുററമായിരുന്നു. ആ സ്ഥലത്തായിരുന്നു ഭട്ടതിരി കാഞ്ചീപുരത്തുനിന്നു മടങ്ങിവന്നപ്പോൾ ഓലക്കുട വെച്ചതു്. ആ സ്ഥലത്തിന് ഇപ്പോൾ 'ശ്രീമൂലസ്ഥാനം' എന്നാണ് പേരുപറഞ്ഞുവരുന്നതു. ശ്രീമൂലസ്ഥാനത്തും പതിവായി പൂജയും ജനങ്ങൾ വന്ദിക്കുകയും ഇപ്പോഴും നടന്നുവരുന്നുണ്ടു്. അവിടെ എന്തെങ്കിലും കാരണവശാൽ അശുദ്ധി ബാധിച്ചാൽ ശ്രീകോവിലിനകത്തു ബിംബത്തിങ്കലും പുണ്യാഹം വേണം.

ദേവി കാഞ്ചീപുരത്തുനിന്നു കേരളത്തിലേക്കു പോന്നതു് ഓലക്കുടയിന്മേൽ അധിവസിച്ചുകൊണ്ടായിരുന്നതിനാൽ അമ്മതിരുവടിക്ക് ഇപ്പോഴും ഓലക്കുട പ്രധാനമാണ്. മൂന്നു നേരവും ശീവേലിക്ക് അവിടെ ഇപ്പോഴും ഓലക്കുടതന്നെയാണ് പിടിക്കുക പതിവു. പൂരത്തിനും മററും പുറത്തെഴുന്നള്ളിക്കുന്ന ദിവസങ്ങളിൽ ആനപ്പുറത്തു പിടിക്കുന്നതിനുള്ള പട്ടുകുടയും അവിടെ ഉണ്ടാക്കുന്നതു് ഉള്ളിൽ ഓലക്കുടകൂടി ചേർത്താണ്.

അമ്മതിരുവടിക്ഷേത്രം ഒരു മഹാക്ഷേത്രമായിട്ടാണ് ഇപ്പോഴുമിരിക്കുന്നതു്. ഇവിടെ പതിവായി അഞ്ചുപൂജ, മൂന്നു ശീവേലി, നവകം, പഞ്ചഗവ്യം മുതലായവയെല്ലാം ഇപ്പോഴും നടന്നുവരുന്നുണ്ട്.

ദേവി കാത്ത്യായിനി (കന്യക)യാകയാൽ ഇവിടെ സുഗന്ധമുള്ള പുഷ്പങ്ങളും പൃജകളും മറ്റും ഉപയോഗിക്കാൻ പാടില്ലെന്നു മാത്രമല്ല, പൂരം മുതലായവസ്തു വെടി, വെടിക്കെട്ടു മുതലായ കരിമരുന്നുപ്രയോഗങ്ങളും പതിവില്ല.

അമ്മതിരുവടിയുടെ ക്ഷേത്രസങ്കേതത്തിനകത്തു നായന്മാരിൽത്താഴ്ന്ന ജാതിക്കാർ കുടി പാർക്കുകയോ, മദ്യം, മാംസം മുതലായവ ക്രയവിക്രയങ്ങൾ ചെയ്യുകയൊ പാടില്ല. നായന്മാർ മുതലായ ജാതിക്കാർക്കു തന്നെയും പുരക്കു് ഓടുമേയിക്കാനോ നാലു കോടി(മൂല)കളും ചേർത്തിണക്കി പടിപ്പുര പണിയിക്കാനോ അടിയന്തിരങ്ങൾക്കു അപ്രകാരം പന്തൽ (കൊട്ടിൽ) കെട്ടിക്കുവാനൊ അർഹതയില്ല. പുരക്കു് ഓടിടുവിക്കുന്നതിനും കല്ല്യാണത്തിനു് ആനപ്പുറത്തു മുല്ല കൊണ്ടുവരുവാനും വലിയപപ്പടം, പഞ്ചസാര മുതലായവയോടുകൂടി സദ്യ കഴിക്കുന്നതിനും ദേവസ്വത്തിലെ അനുവാദത്തോടുകൂടി വലിയ തമ്പുരാൻ തിരുമനസ്സിലെ തീട്ടൂരം വേണം. പുരക്കു് ഓടിടുവിക്കുന്നതിനു ദേവസ്വത്തിലെ അനുവാദം കിട്ടണമെങ്കിൽ ദേവിയുടെ നടയിൽ ഒരുനൂറ്റൊന്നു പണം കെട്ടിവെയ്ക്കണം (ഒരു പണത്തിനു നാലണ ഏഴ റെയ്സ്).

കീഴേറ്റുകര നമ്പൂരിപ്പാടും കോമരത്തു മേനവനും കൊണ്ടുവന്ന ഭഗവതിമാരെ അവരും ഓരോ സ്ഥലത്തു പ്രതിഷ്ഠിച്ചു. നമ്പൂരിപ്പാടു ഭഗവതിയെ പ്രതിഷ്ഠിച്ച സ്ഥലത്തിനു 'പിഷാരിക്ക'ലെന്നും മേനവൻ പ്രതി

ഷ്ഠിപ്പിച്ച സ്ഥലത്തിന്ന 'പല്ലിശ്ശേരി'യെന്നുമാണ് പേരു പറഞ്ഞുവരുന്നത്. (മൂന്നുപേരും, ഭട്ടതിരിയും നമ്പൂരിപ്പാടും മേനവനും) ഒരു ഭഗവതിയെത്തന്നെയാണ് സേവിച്ചു കൊണ്ടുവന്നത്. എങ്കിലും പ്രതിഷ്ഠാസമയത്തെ ധ്യാനഭേദംകൊണ്ടോ എന്തോ മേനവന്റെ ഭഗവതി ഭദ്രകാളിയായിത്തീൎന്നു. അവിടെ ഇപ്പോഴും പൂജ നടത്തിവരുന്നതു ഭദ്രകാളിയായിട്ടുതന്നെയാണ്. ഭഗവതിയെ പുറത്തെഴുന്നള്ളിക്കുന്ന സമയങ്ങളിൽ ഒരു വാളുമെടുത്തുകൊണ്ടു കോമരത്തു മേനവൻ അകമ്പടി സേവിക്കുക ഇപ്പോഴും പതിവുമുണ്ട്.

ആണ്ടുതോറും തുലാമാസത്തിൽ അമാവാസിദിവസം അമ്മതിരുവടിയെ പുറത്തെഴുന്നള്ളിക്കുകയും കിഴക്കുവശത്തുള്ള മമ്പിള്ളിക്കുളത്തിൽ ആറാട്ടും പതിവുണ്ട്. ആ ദിവസം മാത്രമെ പുറത്തെക്കു കിഴക്കെ ഗോപുരത്തിൽക്കൂടി എഴുന്നള്ളിക്കാറുള്ളൂ. പുറത്തെഴുന്നള്ളിക്കുക പതിവുള്ള മറ്റു ദിവസങ്ങളിൽ പടിഞ്ഞാറെ ഗോപുരത്തിൽക്കൂടിയാണ് പതിവ്. ഇതിന്നു പറഞ്ഞുവരുന്ന കാരണം താഴെക്കാണുന്ന പ്രകാരമാണ്.

പണ്ടൊരിക്കൽ കൊടുങ്ങല്ലൂർ ഭഗവതി ലോകരക്ഷാൎത്ഥം ദേശസഞ്ചാരം ചെയ്ത കൂട്ടത്തിൽ ഒരു ദിവസം ഇവിടെ വന്നുചേരുകയും അമ്മതിരുവടിയെക്കാണുകയും രണ്ടുപേരും തമ്മിൽ സഖ്യം സിദ്ധിക്കുകയും അമ്മതിരുവടി കൊടുങ്ങല്ലൂർഭഗവതി തന്റെ അടുക്കൽ ഇരിക്കണമെന്നു ആവശ്യപ്പെടുകയും കിഴക്കേഗോപുരത്തിന്റെ മുകളിൽ ഇരുന്നുകൊള്ളുന്നതിന് അനുവദിക്കുകയും അത

നുസരിച്ചു കൊടുങ്ങല്ലൂർ ഭഗവതി അന്നുമുതൽ ആ കിഴക്കേ ഗോപുരത്തിൻെറ മുകളിൽ വാസമാവുകയും ചെയ്തു. അതിനാൽ അമ്മതിരുവടിയെ അതിലെ എഴുന്നള്ളിച്ചാൽ കൊടുങ്ങല്ലൂർ ഭഗവതിയുടെ കാൽക്കൂട്ടിൽകൂടിയാകുമല്ലോ. അതുകൊണ്ടാണു് അതിലെ എഴുന്നള്ളിപ്പു വേണ്ടെന്നു വെച്ചതു്. തുലാമാസത്തിൽ അമാവാസിദിവസം സമുദ്രസ്നാനം ചെയ്യുന്നതിന്നായി കൊടുങ്ങല്ലൂർ ഭഗവതി തലേദിവസം രാത്രിയിൽതന്നെ ഇവിടെ നിന്നു പോകും. പിന്നെ അമാവാസിന്നാൾ സമുദ്രസ്നാനവും മറ്റും കഴിഞ്ഞേ മടങ്ങിവരികയുള്ളു. കൊടുങ്ങല്ലൂർ ഭഗവതി അവിടെയില്ലാത്ത സമയത്തു് അതിലെ എഴുന്നള്ളിക്കുന്നതിന്നു വിരോധമില്ലല്ലോ. അതുകൊണ്ടാണു് അന്നുമാത്രം അതിലെ എഴുന്നള്ളിക്കാമെന്നു വെച്ചിരിക്കുന്നതു്. ഇപ്പോഴും ഇവിടെ ക്ഷേത്രത്തിൽ ദർശനത്തിന്നായി വരുന്ന ജനങ്ങൾ കൊടുങ്ങല്ലൂർ ഭഗവതിയെ ധ്യാനിച്ചു കിഴക്കേ ഗോപുരത്തിൻെറ മുകളിലേയ്ക്കും തൊഴുക പതിവുണ്ടു്.

ഇനി ഭഗവതി ആറാടുന്നതായ മമ്പിള്ളിക്കുളത്തിൻെറ ഉത്ഭവത്തെക്കുറിച്ചുകൂടി സ്വല്പം പറയേണ്ടിയിരിക്കുന്നു. മമ്പിള്ളി എന്നതു് ഒരു നമ്പൂരിയുടെ ഇല്ലപ്പേരാണു്. വലിയ ചിറപോലെ വലിപ്പമുള്ളതായ ഈ കുളം ഒരു ദിവസംകൊണ്ടു കുത്തിച്ചതാണെന്നാണു് പറയുന്നതു്.

പണ്ടൊരുകാലത്തു കൊച്ചി രാജകുടുംബത്തിൽ പ്പ

രുഷസന്താനം ചുരുക്കമായിത്തീൎന്നു. അതിനാൽ അക്കാലത്തു ഗൎഭിണിയായിത്തീൎന്ന ഒരു തമ്പുരാട്ടി താൻ പ്രസവിച്ചുണ്ടാകുന്നതു് ഒരു പുരുഷസന്താനമായിരിക്കണമെന്നുള്ള പ്രാൎത്ഥനയോടുകൂടി ഊരകത്തു് അമ്മതിരുവടിക്ഷേത്രത്തിൽ ഭജനമിരുന്നിരുന്നു. ആ ഭജനകാലത്തു ഒരുദിവസം തമ്പുരാട്ടി കാലും മുഖവും കഴുകുന്നതിനായി ക്ഷേത്രക്കുളത്തിൽ ചെന്നിറങ്ങിയ സമയം മമ്പിള്ളിയില്ലത്തെ ബ്രഹ്മചാരിയായ ഒരുണ്ണി ആ കുളക്കടവിൽ നിൽക്കുന്നുണ്ടായിരുന്നു. കുസൃതിക്കാരനായ ആ ഉണ്ണി തമ്പുരാട്ടിയുടെ മേൽമുണ്ടിന്മേൽ ചെളിവെള്ളം തട്ടിത്തെറിപ്പിച്ചു. തമ്പുരാട്ടിക്കു് ആ ഉണ്ണിയുടെ നേരെ സാമാന്യത്തിലധികം ദ്വേഷ്യം തോന്നിയെങ്കിലും ഒന്നും മിണ്ടാതെ കയറിപ്പോവുകയും ആ മുണ്ടിലെ ചെളി കളയാതെ അതു് അപ്രകാരംതന്നെ സൂക്ഷിച്ചുവെക്കുകയും ഭജനം കാലംകൂടിയതിന്റെ ശേഷം തമ്പുരാട്ടി കോവിലകത്തേക്കു തിരിച്ചെഴുന്നള്ളുകയും യഥാകാലം ഒരു പുരുഷപ്രജയെ പ്രസവിക്കുകയും ചെയ്തു. ഭാഗ്യവാനായിരുന്ന ആ രാജകുമാരൻ പതിനെട്ടാമത്തെ തിരുവയസ്സിൽത്തന്നെ രാജ്യാധികാരം സിദ്ധിച്ചു. രാജ്യഭാരമേറ്റിട്ടു് ആദ്യം വന്ന അട്ടത്തിരുനാൾദിവസം അമ്മത്തമ്പുരാട്ടി സൂക്ഷിച്ചുവെച്ചിരുന്ന ആ ചെളിപ്പുരണ്ട മേൽമുണ്ടു് അപ്രകാരംതന്നെ ഉടുത്തുകൊണ്ടു തമ്പുരാൻ ചോറു വിളമ്പിക്കൊടുത്തു. ആ മുണ്ടു കണ്ടിട്ടു തമ്പുരാൻ അതങ്ങിനെയാവാനുള്ള കാരണം കല്പിച്ചു ചോദിക്കുകയും തമ്പുരാട്ടി വിവരമെല്ലാം ധരിപ്പിക്കുകയും ചെയ്തു. അമൃതേത്തു കഴിഞ്ഞു പുറത്തെഴുന്നള്ളിയ ഉടനെ തമ്പുരാൻ ദിവാൻജിയെ

തിരുമുമ്പാകെ വരുത്തി "നാളെ രാവിലെ എനിക്കു കുളി മമ്പിള്ളി നമ്പൂരിയുടെ ഇല്ലമിരിക്കുന്ന സ്ഥലത്താണ്, അതിനു വേണ്ടതുപോലെ ചട്ടം കെട്ടിക്കൊള്ളണം" എന്നു കല്പിച്ചു. കല്പനപ്രകാരം ദിവാൻജി അന്നുതന്നെ വേണ്ടുന്ന ആളുകളെ ശേഖരിച്ചു നമ്പൂരിയുടെ ഇല്ലം പൊളിച്ചു മാററിക്കുകയും അതിരുന്ന സ്ഥലത്തു വലിയ ചിറപോലെ ഒരു കുളം കുഴിപ്പിച്ചു പിറേറദിവസം നേരം വെളുക്കുന്നതിനു മുമ്പു പുണ്യാഹം കഴിപ്പിച്ചു ശുദ്ധമാക്കിക്കുകയും രാവിലെ തമ്പുരാനെഴുന്നള്ളി അവിടെ നീരാട്ടുകുളി കഴിക്കുകയും ചെയ്തു. ഇപ്രകാരമാണ് മമ്പിള്ളിക്കുളത്തിന്റെ ഉത്ഭവം.

അമ്മതിരുവടിക്ഷേത്രത്തിൽ ആണ്ടുതോറും വൃശ്ചികമാസം ഒന്നാംതീയതിമുതൽ നാല്പത്തൊന്നു ദിവസത്തെ വാരവും കാർത്തികനാളിൽ വിളക്കും പതിവുണ്ട്. കാർത്തികനാളത്തെ സദ്യയുടേയും മററും ചെലവു കൊച്ചിസർക്കാരിൽ നിന്നാണ് ചെയ്തുവരുന്നതു്.

പ്രസിദ്ധമായ ആറാട്ടുപുഴപ്പൂരം മീനമാസത്തിലാണ്. അതുസംബന്ധിച്ചു രോഹിണിനാൾ ശുദ്ധികലശം മുതലായവ കഴിച്ചു മകയിരത്തുനാൾ കൊടിയേറും. എട്ടാം ദിവസം ഉത്രത്തുനാളാണ് പ്രധാനമായ ആറാട്ട്. അതു് ഓരോ ദിവസം ഓരോ ദിക്കിലാണ്. അവയിൽ മകയിരം, തിരുവാതിര ഈ ദിവസങ്ങളിലെ ആറാട്ടു മമ്പിള്ളിക്കുളത്തിലാണ് പതിവ്.

ആറാട്ടുപുഴപ്പൂരത്തിനു നാല്പത്തൊന്നു ക്ഷേത്രങ്ങ

ച്ചിൽ നിന്നു് എഴുന്നള്ളിച്ചുവരും. ഈ ക്ഷേത്രങ്ങളിലെല്ലാം മകയിരത്തുനാൾ കൊടിയേററും ഉത്രത്തുനാൾ ആറാട്ടുമാണു് പതിവു്. പൂരത്തുനാൾ ആറാട്ടുപുഴെ എഴുന്നള്ളിച്ചുവന്നാൽ ഉത്രത്തുനാൾ കാലത്തു് ആറാട്ടു കഴിഞ്ഞിട്ടാണു് എല്ലാ ദേവന്മാരേയും തിരിച്ചെഴുന്നള്ളിക്കുന്നതു്. എല്ലാദേവന്മാരുടേയും ആറാട്ട് ആറാട്ടുപുഴെ പുഴക്കടവിൽത്തന്നെയാണ്. ഈ സ്ഥലത്തിന് ആറാട്ടുപുഴ എന്നു നാമം സിദ്ധിച്ചതിന്റെ കാരണം ഇതുതന്നെയായിരിക്കണം. ഇവിടെ നാല്പത്തൊന്നു ക്ഷേത്രങ്ങളിൽനിന്നു് എഴുന്നള്ളിച്ചു വരുന്നുണ്ടെങ്കിലും അവയിൽ പ്രാധാന്യം അമ്മതിരുവടിക്കുതന്നെയാണു്. ഇവിടെ എഴുന്നള്ളിച്ചു വരുന്ന സകല ദേവന്മാക്കും ഉത്രത്തുനാൾ കാലത്തു പുഴക്കടവിൽ ആറാട്ടു കഴിഞ്ഞാലുള്ള നിവേദ്യത്തിനും മററും വേണ്ടുന്നതെല്ലാം അമ്മതിരുവടി (ദേവസ്വത്തിൽനിന്നു്) ആണു് കൊടുക്കുന്നതു്. എന്നാൽ പ്രഭുത്വംകൊണ്ടു തൃപ്രയാററുദേവനും (ശ്രീരാമസ്വാമിയും) മത്സരം നിമിത്തം ചേപ്പിൽ ഭഗവതിയും മാത്രം അതൊന്നും സ്വീകരിക്കാറില്ല. അമ്മതിരുവടിയും ചേപ്പിൽ ഭഗവതിയും തമ്മിലുള്ള മത്സരത്തിന്റെ കാരണം പിന്നാലെ പ്രസ്താവിക്കാം.

പെരുമനം ഗ്രാമത്തിലുള്ള നമ്പൂരിമാർ തമ്മിൽ കിടമത്സരം നിമിത്തം മുൻകാലങ്ങളിൽ മിക്കപ്പോഴും കലഹിച്ചുകൊണ്ടിരിക്കുക പതിവായിരുന്നു. പെരുമനം ക്ഷേത്രത്തിൽ ഉത്സവമില്ലാതെയായിപ്പോയതുതന്നെ ഇ

വരുടെ മത്സരം നിമിത്തമാണ്. അവിടെ പണ്ടു് ഉത്സവമുണ്ടായിരുന്നു. അവിടെയും മകയിരത്തുനാൾ കൊടിയേറ്റും ഉത്രത്തുനാൾ ആറാട്ടുമായിട്ടാണ് ഉത്സവം നടന്നിരുന്നതു്. നമ്പൂരിമാർ തമ്മിലുള്ള മത്സരവും വഴക്കും ലഹളയും നിമിത്തം അതു നിന്നുപോയി. പിന്നെ കുറച്ചുകാലത്തേക്കു് അവിടെ ഉത്സവമെന്നല്ല യാതൊരാഘോഷവുമില്ലായിരുന്നു. പതിവായിട്ടുള്ള പൂജ മുതലായവപോലും ശരിയായി നടക്കാതെയായിത്തീൎന്നു. അങ്ങിനെ കുറച്ചുകാലം കഴിഞ്ഞതിന്റെ ശേഷം യോഗക്കാരിൽ പ്രകൃതിയിലധികമാളുകൾ യോജിച്ചു് ഉത്സവവും മറ്റുമില്ലെങ്കിലും ആണ്ടിലൊരിക്കൽ ഒരാഘോഷം നടത്തണമെന്നും പൂരം ആറാട്ടുപുഴെ പ്രധാനമാകയാൽ അതു പൂയത്തുനാൾ മതിയെന്നും അതിന്നും പെരുമനത്തപ്പനെ പുറത്തേക്കെഴുന്നള്ളിക്കേണ്ടെന്നും ആ ദിവസം ഗ്രാമത്തിലുള്ള മറ്റു ദേവന്മാരെയെല്ലാമെഴുന്നള്ളിച്ചു് ഇവിടെ കൊണ്ടുവരികയും ആയെഴുന്നള്ളിപ്പു കഴിവുള്ളിടത്തോളം കേമമാക്കുകയും ചെയ്താൽ മതിയെന്നു നിശ്ചയിക്കുകയും അങ്ങിനെ നടപ്പാക്കുകയും ചെയ്തു. അതാണ് ഇപ്പോഴത്തെ പെരുമനത്തു പൂരം.

യോഗക്കാരുടെ മത്സരം നിമിത്തം പെരുമനത്തു ക്ഷേത്രത്തിൽ പ്രതിദിനമുള്ള ഉച്ചപ്പൂജയും ആണ്ടുതോറുമുള്ള കൂടിയാട്ടവും മറ്റും ചിലപ്പോൾ മുട്ടാനിടവരികയാൽ അവ മുട്ടാതെ നടത്തുന്നതിലേക്കു യോജിച്ചു യോഗക്കാർ കൂടി പറവൂർ രാജാവിന്റെ ചുമതലപ്പെടുത്തു

ഷീയും ആ വകക്ക് ഒട്ടാകെ നിലംപുരയിടങ്ങളും ദേവസ്വത്തിൽനിന്ന് ആ രാജാവിനു വിട്ടുകൊടുക്കുകയും ചെയ്തു. പറവൂർദേശം തിരുവിതാംകൂറിലേക്ക് ഒതുങ്ങിയപ്പോഴും ആ വക വസ്തുക്കളും തിരുവിതാംകൂർ ഗവണ്മെൻറിൻെറ അധീനതയിലായി. അതുകൊണ്ടാണ് കൊച്ചിരാജ്യത്തിരിക്കുന്ന പെരുമനത്തുക്ഷേത്രത്തിൽ ഉച്ചപ്പൂജ, കൂടിയാട്ടം മുതലായവ ഇപ്പോഴും തിരുവിതാംകൂർ ഗവണ്മെൻറിൽനിന്നു നടത്തിപ്പോരുന്നത്.

ഇത്രയുമൊക്കെയായിട്ടും യോഗക്കാരുടെ മത്സരവും പിണക്കവും പൂർണ്ണമായിട്ടു ശമിച്ചില്ല. പെരുമനം ഗ്രാമത്തിൽ പ്രധാനന്മാരും പ്രബലന്മാരുമായ അവണാമനയ്ക്കൽ നമ്പൂരിപ്പാട്ടും ചിറമൂർ മനയ്ക്കൽ നമ്പൂരിപ്പാട്ടും തമ്മിലാണ് ഒടുക്കം വലിയ പിണക്കമുണ്ടായത്. പെരുമനം ക്ഷേത്രത്തിലെ സംഗതികളെല്ലാം മേൽപ്പറഞ്ഞപ്രകാരം ഒരു വിധമവസാനിച്ചതിൻെറ ശേഷം ചിറമൂർ നമ്പൂരിപ്പാട്ട് അമ്മ തിരുവടിയുടെ നേരെ തിരിഞ്ഞു. ഏതുവിധവും ആ ക്ഷേത്രം നാമാവശേഷമാക്കണമെന്നായിരുന്നു അദ്ദേഹത്തിൻെറ ഉദ്ദേശം. അതിനായി അദ്ദേഹം പല വിദ്യകളും പ്രയോഗിച്ചു നോക്കി. അവണാമനയ്ക്കൽ നമ്പൂരിപ്പാട് അവയെല്ലാം സൂക്ഷ്മാവലോകനത്തോടുകൂടി തടുത്തുകൊണ്ടിരുന്നതിനാൽ അമ്മതിരുവടിദേവസ്വത്തിലേക്കു വലിയ തരക്കേടൊന്നും പററിയില്ല. അവണാമനയ്ക്കൽ നമ്പൂരിപ്പാട്ടിലേക്ക് അമ്മതിരുവടിയുടെ ആനുകൂല്യവും സജ്ജനങ്ങളുടെ സഹാ

ഷവും ധാരാളമായിട്ടുണ്ടായിരുന്നു. ചിറ്റൂർ നമ്പൂരിപ്പാട്ടിലേക്ക് അവ രണ്ടും വളരെ കുറവായിരുന്നു. അതിനാലാണ് അദ്ദേഹത്തിന്റെ ഉദ്ദേശം ശരിയായി ഫലിക്കാതെയിരുന്നത്.

അമ്മതിരുവടിയെ പെരുമനത്തു പൂരത്തിന് എഴുന്നള്ളിച്ചുകൊണ്ടുപോകുന്ന സമയം ചില അപകടങ്ങൾ പറ്റിക്കുന്നതിന്നായി ചിറ്റൂർ നമ്പൂരിപ്പാട്ടു ഗൂഢമായി ചില ആലോചനകളും ചട്ടംകെട്ടുകളും ചെയ്തിരുന്നു. അവണാമന നമ്പൂരിപ്പാട് ആ വിവരം തന്റെ ചാരന്മാർ മുഖാന്തരമറിഞ്ഞു് അമ്മതിരുവടിയെ പെരുമനത്തേക്കു എഴുന്നള്ളിക്കുമ്പോൾ സ്വന്തം ചാത്തംകുടത്തു ശാസ്താവിനെക്കൂടെ എഴുന്നള്ളിച്ചു കൊണ്ടുപോകുന്നതിനും ആ എഴുന്നള്ളത്തോടുകൂടി അനേകം അകമ്പടിക്കാരും പോകുന്നതിനും ചട്ടംകെട്ടുകയും ക്ഷേത്രപ്രദക്ഷിണത്തിനായി അമ്മതിരുവടിയെ പെരുമനത്തു മതിൽക്കകത്തേക്ക് എഴുന്നള്ളിക്കുമ്പോൾ ശാസ്താവു മുൻപിലുമായിരിക്കണമെന്ന് ഉപദേശിക്കുകയും ചെയ്തയച്ചു. അതിനാൽ ചിറ്റൂർ നമ്പൂരിപ്പാട്ടിലെ ആ ഉദ്ദേശവും ഫലിച്ചില്ല. ഇപ്പോൾ അകമ്പടിക്കാരില്ലെങ്കിലും പെരുമനത്തു പൂരത്തിന് അമ്മതിരുവടിയെ എഴുന്നള്ളിക്കുമ്പോൾ അവണാമന നമ്പൂരിപ്പാട് ഇപ്പോഴും തന്റെ ചാത്തംകുടത്തു ശാസ്താവിനെക്കൂടി എഴുന്നള്ളിച്ചയക്കാറുണ്ട്. മതിൽക്കകത്തേക്കെഴുന്നള്ളിക്കുമ്പോൾ ശാസ്താവു മുൻപിലും തിരിച്ചെഴുന്നള്ളിക്കുമ്പോൾ ഭഗവതി മുൻപിലുമായിട്ടാണു് ഇപ്പോഴും പതിവ്.

അമ്മതിരുവടിക്ക് അപകടമൊന്നും വരാതെയിരിക്കുന്നതിനു അവണാമനനമ്പൂരിപ്പാട്ട സദാ വേണ്ടുന്ന മുൻകരുതലുകളെല്ലാം ചെയ്തുകൊണ്ടിരുന്നുവെങ്കിലും സ്വല്പമായ ഒരു നഷ്ടം വരാതെയിരുന്നില്ല. ഒരു തവണ പെരുമനത്തു പൂരത്തിനു അമ്മതിരുവടിയെ തെക്കെ ഗോപുരത്തിൽക്കൂടി മതിൽക്കകത്തേക്കെഴുന്നള്ളിച്ചപ്പോൾ ചിലർ ഗോപുരത്തിന്റെ മുകളിലിരുന്നു തോട്ടിയിട്ടു കുടയുടെ പൊൻമകുടം വലിച്ചെടുത്തുകൊണ്ടുപൊയ്ക്കളഞ്ഞു. ഇതു ചെയ്തതു ചിറ്റൂർ നമ്പൂരിപ്പാട്ടിലെ ആളുകളായിരിക്കുമല്ലോ. ഏതെങ്കിലും അക്കാലം മുതൽ അമ്മതിരുവടിയെ പെരുമനത്തു മതിൽക്കകത്തേക്കു ആ ഗോപുരത്തിൽക്കൂടി എഴുന്നള്ളിക്കാറില്ല.

ഇതൊന്നുകൊണ്ടും ചിറ്റൂർ നമ്പൂതിരിപ്പാട്ടിലേക്കു തൃപ്തിയായില്ല. ഒടുക്കം അദ്ദേഹം അമ്മതിരുവടിക്ഷേത്രത്തിലെ തന്ത്രിയായിരുന്ന പടിഞ്ഞാറേടത്തു ഭട്ടതിരിയെ സ്വാധീനപ്പെടുത്തി, ദേവിയെ പൂവും നീരുംകൂട്ടി ആവാഹിച്ചു ശംഖിലാക്കി ചിറ്റൂർ മനയ്ക്കൽ കൊണ്ടുചെന്നു കൊടുക്കുന്നതിനു പറഞ്ഞു ചട്ടംകെട്ടി. തന്ത്രി അപ്രകാരം ദേവിയെ ആവാഹിച്ചുകൊണ്ടു മതിൽക്കു പുറത്തു വടക്കുകിഴക്കേ മൂലവരെ ചെന്നപ്പോൾ ശംഖു അദ്ദേഹത്തിന്റെ കൈയിൽനിന്നു നിലത്തു വീഴുകയും അതിൽനിന്നു ദുർന്നിരീക്ഷ്യമായ ഒരു തേജസ്സു പുറപ്പെട്ടു അമ്പലത്തിന്നകത്തേക്കു പോകുന്നതായി കാണപ്പെടുകയും ചെയ്തു. അന്നുമുതൽ ശോനത്തിനായി അവിടെ വരുന്ന

വരെല്ലാം ശംഖു നിലത്തു വീണതായ ആ സ്ഥാനത്തു മതിലിന്മേൽ തൊട്ടു തലയിൽ വെക്കുക പതിവായി. അതു് ഇപ്പോഴും നടന്നുവരുന്നുണ്ടു്. ചിറ്റൂർ നമ്പൂതിരിപ്പാട്ടിലെ വാക്കു കേട്ടു കപടതന്ത്രം പ്രയോഗിച്ച തന്ത്രിയെ യോഗക്കാരും മററും കൂടിയാലോചിച്ചു് അന്നുതന്നെ മാററുകയും തന്ത്രത്തിനു് അവിടെ വേറെ ആളെ നിയമിക്കുകയും ചെയ്തു.

ഇത്രയുമൊക്കെയായപ്പോഴേയ്ക്കും ചിറ്റൂർ നമ്പൂതിരിപ്പാട്ടിലേക്കു ഒട്ടു തൃപ്തിയാവുകയും തന്റെ ഉദ്ദേശം ഇവിടെ ഫലിക്കയില്ലെന്നു പൂർണ്ണബോധം വരികയും അതിനാലദ്ദേഹം സ്വന്തമായി ഒരു ക്ഷേത്രം പണിയിച്ചു് അവിടെയും ഭഗവതിയെ പ്രതിഷ്ഠിപ്പിക്കുകയും പൂരം മുതലായ ആഘോഷങ്ങൾ നടത്തിത്തുടങ്ങുകയും ചെയ്തു. ഇപ്രകാരമുണ്ടായതാണു് 'ചേർപ്പിൽ ഭഗവതി.' ഈ സ്ഥിതിക്കു് ആ ഭഗവതിക്കു് അമ്മതിരുവടിയോടു മത്സരമുണ്ടായതു് അത്ഭുതമല്ലല്ലോ. എന്നാൽ മനുഷ്യർ തമ്മിലല്ലാതെ ദേവിമാർ തമ്മിൽ മത്സരമുണ്ടാവാനിടയില്ലാത്തതിനാൽ ഇതു മനുഷ്യസങ്കല്പം മാത്രമാണെന്നു വരാനേ തരമുള്ളൂ. ആറാട്ടുപുഴപ്പൂരത്തിനു ചേർപ്പിൽ ഭഗവതിയുടെ എഴുന്നള്ളത്തു് അമ്മതിരുവടിയുടെ എഴുന്നള്ളത്തിനേക്കാൾ മോടി പിടിപ്പിച്ചു കേമമാക്കണമെന്നു വിചാരിച്ചു ഇപ്പോഴും മത്സരബുദ്ധിയോടുകൂടി ഉത്സാഹിക്കുന്നതു തൽപക്ഷപാതികളായ മനുഷ്യരാണല്ലോ.

ആറാട്ടുപുഴപ്പൂരത്തിനു നാല്പത്തൊന്നു ക്ഷേത്രങ്ങളിൽനിന്നു് എഴുന്നള്ളിച്ചു വരുമെന്നു പറഞ്ഞിട്ടുണ്ടല്ലോ.

അവയിൽ തൃപ്രയാററു ശ്രീരാമസ്വാമിയുടേയും ഊരകത്തു് അമ്മതിരുവടിയുടേയും ചേർപ്പിൽ ഭഗവതിയുടേയും എഴുന്നള്ളത്തുകളാണു് അധികം കേമമായും മോടിയോടുകൂടിയും ഇപ്പോഴും നടന്നുവരുന്നതു്. അമ്മതിരുവടിയുടെ എഴുന്നള്ളത്തിനു് ഇരുപത്തൊൻപതു് ആനകളാണു് പതിവു്. ചേർപ്പിൽ ഭഗവതിയുടെ എഴുന്നള്ളത്തിനു് ഒരിക്കലും അതിൽ കുറയാറില്ല. ചില കൊല്ലങ്ങളിൽ അതിലധികവും ഉണ്ടായിരിക്കാറുണ്ടു്. എഴുപതിൽപരം ഒന്നാന്തരം കൊമ്പനാനകളോടും മുൻവശത്തു നാലുവരിയായി അസംഖ്യം ദീപയഷ്ടി (തീവട്ടി)കളോടുംകൂടി നടുവിൽ തൃപ്രയാററു ദേവനും ഇടത്തുവശത്തു ഊരകത്തു് അമ്മതിരുവടിയും വലത്തുവശത്തു ചേർപ്പിൽ ഭഗവതിയുമായി ആറാട്ടുപുഴപ്പാടത്തുള്ള ആ എഴുന്നള്ളത്തു കാഴ്ചക്കാർക്കു നേത്രോത്സവം തന്നെയാണു്. ആ എഴുന്നള്ളത്തിന്റെ ഭംഗി മുഴുവനും അനുഭവഗോചരമാകണമെങ്കിൽ സ്വല്പം ദൂരത്തുനിന്നു നോക്കണം. ആനകളുടെ ആധിക്യവും മേളത്തിന്റെ തകർപ്പുകൊണ്ടു ഗംഭീരവും വെടിക്കെട്ടു മുതലായവയുടെ രാഹിത്യംകൊണ്ടു പ്രശാന്തരമണീയവുമായ ആ എഴുന്നള്ളത്തു കാണുന്നതിനു ദേവന്മാരും വരുന്നുണ്ടെന്നുള്ള കേൾവി കേവലം അതിശയോക്തിയല്ലെന്നു് ഇതു കാണുന്നവർക്കു തോന്നിപ്പോകുമെന്നുള്ളതിനു സംശയമില്ല. അതിനുള്ള മുഖ്യകാരണവും അമ്മതിരുവടിയുടെ മാഹാത്മ്യം തന്നെയാണു്.

പണ്ടു കീഴേട്ടുകര മനയ്ക്കലെ ഒരു കന്യക പതിവായി അമ്മതിരുവടിയുടെ ക്ഷേത്രത്തിൽ ചെന്നു ഭജനം

കഴിച്ചിരുന്നു. അങ്ങിനെ കുറെക്കാലം കഴിഞ്ഞപ്പോഴും കന്യകയ്ക്കു യൌവ്വനാരംഭമായി. അപ്പോൾ അച്ഛൻനമ്പൂരിപ്പാടു ഗൃഹസ്ഥനായ ഒരു നമ്പൂരിക്കു പുത്രിയെ വേളികഴിച്ചു കൊടുക്കുന്നതിനു തീച്ചയാക്കി മുഹൂത്തം നിശ്ചയിക്കുകയും വേണ്ടതെല്ലാം വട്ടംകൂട്ടുകയും വേണ്ടുന്നവരെയൊക്കെ ക്ഷണിക്കുകയും ചെയ്തു. മുഹൂത്തദിവസത്തിന്റെ തലേദിവസംതന്നെ വരനായി നിശ്ചയിക്കപ്പെട്ട നമ്പൂരിയും ക്രിയാദികമ്മങ്ങൾ വേണ്ടുന്നവരും ഓതിക്കോൻ മുതലായവരും മറ്റും വന്നുചേർന്നു. മുഹൂത്തം ഒരു ദിവസം രാത്രിയിലായിരുന്നു. അന്നു കാലത്തെ കന്യക പതിവുപോലെ കുളിച്ച് അമ്മതിരുവടിക്ഷേത്രത്തിലെത്തി ദശനത്തിനായി നടയിൽ ചെന്ന സമയം — എന്റെ ദേവീ! ഞാനിനി ഇവിടെ വന്നു ദശനം കഴിക്കുന്നത് എത്രകാലത്തായിരിക്കും? എനിക്കിനി സംഗതി വരുമോ എന്നുതന്നെ സംശയമാണ്. ഒരു ദിവസമെങ്കിലും ഇവിടെ വന്നു ദശനം കഴിക്കാതെ ജീവിച്ചിരിക്കുന്നതിനേക്കാൾ നല്ലതു മരിക്കുന്നതുതന്നെയാണെന്നാണ് എനിക്കു തോന്നുന്നത്. അതിനാൽ ഞാൻ ഇന്നുതന്നെ മരിക്കുന്നതിനു സകരുണം ദേവി എന്നെ അനുഗ്രഹിക്കണം — എന്നു പ്രാത്ഥിച്ചു കരഞ്ഞുകൊണ്ടു തൊഴുതു. അപ്പോൾ ദേവി "കുട്ടീ വ്യസനിക്കേണ്ട ഇങ്ങോട്ടു പോരൂ" എന്ന് അരുളിച്ചെയ്തു തൃക്കൈകൾ തന്റെ നേരെ നീട്ടിയതായി കന്യകയ്ക്കു തോന്നി. ഉടനെ കന്യക ശ്രീകോവിലകത്തേക്കു ഓടിക്കയറിച്ചെന്നു. ദേവിയുടെ ബിംബത്തിന്മേൽ

മുറുകെ കെട്ടിപ്പിടിക്കുകയും അവിടെ ഐക്യം പ്രാപിക്കുകയും ചെയ്തു. അക്കാലംമുതൽ കിഴോട്ടുകര മനയ്ക്കൽനിന്ന് അന്തർജ്ജനങ്ങളും കന്യകമാരും അമ്മതിരുവടി ക്ഷേത്രത്തിൽ വന്നു ദർശനം കഴിക്കാതെയായി. അങ്ങിനെ കുറെക്കാലം കഴിഞ്ഞതിന്റെ ശേഷം അന്തർജ്ജനങ്ങൾക്കു ദർശനത്തിനായി അമ്മതിരുവടിയെ ആണ്ടിലൊരിക്കൽ മനയ്ക്കലെഴുന്നള്ളിക്കണമെന്നു നമ്പൂരിപ്പാട് ദേവസ്വത്തിലപേക്ഷിക്കുകയും പൂരം സംബന്ധിച്ചു കൊടിയേറിയാൽ ആറാട്ടിനു മുൻപായി ആണ്ടുതോറും ഒരു ദിവസം മനയ്ക്കലേയ്ക്ക് എഴുന്നള്ളിക്കാമെന്നു ദേവസ്വക്കാർ സമ്മതിക്കുകയും അപ്രകാരം എഴുന്നള്ളിച്ചുതുടങ്ങുകയും ചെയ്തു. ആണ്ടുതോറും കൊടിയേറിയാൽ ആറാട്ടിനു മുൻപായി ഒരു ദിവസം അമ്മതിരുവടിയെ കിഴോട്ടുകര മനയ്ക്കലെഴുന്നള്ളിച്ച് ഇറക്കിപ്പൂജയും മറ്റും ഇപ്പോഴും പതിവുണ്ട്. ഇറക്കിയെഴുന്നള്ളിച്ചു തന്ത്രിയുടെ പൂജ കഴിഞ്ഞാൽ തിടമ്പു കിഴക്കിനിയിൽ എഴുന്നള്ളിച്ചുവെച്ചിട്ടു തന്ത്രി മാറി നില്ക്കും. പിന്നെ അവിടെ അന്തർജ്ജനങ്ങൾ വന്നു പൂജാനിവേദ്യാദികളും ദർശനവും മറ്റും കഴിച്ചതിന്റെ ശേഷമാണ് തിരിച്ചെഴുന്നള്ളിക്കുന്നത്. തന്ത്രിയുടെ പൂജാനിവേദ്യാദികളെക്കാളും ദേവിക്കു സന്തോഷാവഹങ്ങളായിട്ടുള്ളത് അന്തർജ്ജനങ്ങളുടെ നിവേദ്യാദികളാണെന്നാണ് അവരുടെ വിശ്വാസം.

ശീവേലിക്കെഴുന്നള്ളിക്കുന്നതു ശാന്തിക്കാരൻ ബലിക്കല്ലുകളിന്മേൽ തൂവിക്കൊണ്ടുപോകുന്നതിനു പിന്നിലായിട്ടാണല്ലോ പതിവ്. എന്നാൽ അമ്മതിരുവടിക്ഷേ

ത്രത്തിൽ അത്താഴശ്ശീവേലിക്കുള്ള പതിവു ദേവിയെ മു മ്പെ എഴുന്നള്ളിക്കുകയും ശാന്തിക്കാരൻ അതിന്റെ പി ന്നാലെ നടന്നു തൂവുകയുമാണ്. ഇവിടെ ഇങ്ങിനെയായ ത്ത് ഇടക്കാലത്താണ്. അതിനു കേട്ടിട്ടുള്ള കാരണം താ ഴെ ചേൎക്കുന്നു.

പണ്ടൊരു ഗൃഹസ്ഥൻ തിരുവഞ്ചിക്കുളത്തു ദീപാരാധ നക്കും, ഊരകത്ത് അമ്മതിരുവടിക്ഷേത്രത്തിൽ അത്താ ഴശ്ശീവേലിക്കും, തൃശ്ശിവപേരൂർ വടക്കുന്നാഥക്ഷേത്രത്തിൽ തൃപ്പുകക്കും പതിവായി ദൎശനം നടത്തിവന്നിരുന്നു. ഒരു ദിവസം ആ ഗൃഹസ്ഥൻ തിരുവഞ്ചിക്കുളത്തു ദീപാരാധന ക്കു തൊഴുതിട്ട് ഊരകത്തെത്തിയപ്പോഴേക്കും അ വിടെ അത്താഴശ്ശീവേലിക്ക് എഴുന്നള്ളിച്ചിരിക്കുന്നതായി കണ്ടു. തനിക്കു പതിവുള്ള പ്രദക്ഷിണവും നമസ്കാരവു മെല്ലാം മുഴുവനാകുന്നതിനു മുമ്പു ശീവേലി കഴിഞ്ഞു ന ടയടച്ചു പോയെങ്കിലോ എന്നു വിചാരിച്ച് ആ ഗൃഹസ്ഥ ൻ എഴുന്നള്ളത്തിനു മുമ്പു തൂവിക്കൊണ്ടുപോയ മേൽ ശ്ശാന്തിക്കാരനെ തടുത്തുനിൎത്തി. ഭയപ്പെടുത്തി. അതി നാൽ ആ ശാന്തിക്കാരൻ ബോധരഹിതനായി കുറച്ചു നേരം സ്തംഭിച്ചു നിന്നുപോയി. ദേവിയെ എഴുന്നള്ളിച്ചു അടുക്കൽ കൊണ്ടുവെച്ചതിന്റെ ശേഷമേ അദ്ദേഹത്തി നു ബോധം വീണുള്ളൂ. ദേവി അടുത്തുണ്ടായാൽ ആരേ യും ഭയപ്പെടുത്താൻ ഗൃഹസ്ഥനും മറ്റും വിചാരിച്ചാൽ സാധിക്കയില്ലല്ലോ. അതിനാൽ അക്കാലം മുതലവിടെ അത്താഴശ്ശീവേലിക്ക് അമ്മതിരുവടിയെ എഴുന്നള്ളിച്ചു കൊടിമരത്തറയുടെ വടക്കുവശത്തു നിൎത്തിയതിന്റെ ശേഷം

മേൽശാന്തിക്കാരൻ വന്നു തൂവിത്തുടങ്ങിയാൽ മതിയെന്നു നിശ്ചയിച്ചു. അതിനാൽ ഇപ്പോഴും അപ്രകാരംതന്നെ നടന്നുവരുന്നു.

ഈ ഐതിഹ്യംകൊണ്ടു ദേവയോനികൾപോലും പതിവായി വന്ന് അമ്മതിരുവടിയെ വന്ദിക്കുന്നുണ്ടെന്നു സ്പഷ്ടമാകുന്നുണ്ടല്ലോ. അതു നമുക്കിപ്പോൾ അപ്രത്യക്ഷമായിരിക്കുന്നുണ്ടെങ്കിലും ഇവിടെ സന്തതിക്കായിട്ടും, സമ്പത്തിനായിട്ടും, വിദ്യക്കായിട്ടും മററും അനേകമാളുകൾ വന്ന് ഇപ്പോഴും ദേവിയെ ഭജിക്കുകയും എല്ലാവൎക്കും അഭീഷ്ടസിദ്ധിയുണ്ടാവുകയും ചെയ്യുന്നുണ്ടെന്നുള്ളത് എല്ലാവൎക്കും അനുഭവസിദ്ധമായിട്ടുള്ളതാണ്.

സേവിക്കുന്ന ജനാവലിക്കു സതതം ഭാവിച്ചതെല്ലാം കൊടു-
ത്തീവിശ്വത്തിനു കല്പവല്ലിസമയായ് ഭൂവിൽ പ്രസിദ്ധ്യാപരം
ശ്രീവിങ്ങും വലയാലയത്തിലമരും ദേവിക്കെഴും പാദമൽ-
പ്പൂവിൽച്ചേൎത്തു നമിക്കിലാൎക്കുമുടനിങ്ങാവിൎഭവിക്കും ശുഭം.

## ൬. കിളിരൂർ കുന്നിന്മേൽ ക്ഷേത്രം

തിരുവിതാംകൂർ സംസ്ഥാനത്തു കോട്ടയം താലൂക്കിലുള്ള കിളിരൂർദേശം പണ്ടു തെക്കുംകൂർ രാജ്യത്തുൾപ്പെട്ടതായിരുന്നു. അതിനാൽ ഈ ഭഗവതീക്ഷേത്രം കിളിരൂർ ദേശക്കാർ തെക്കുംകൂർ രാജാവിന്റെ അനുവാദത്തോടും സഹായത്തോടും കൂടിയാണ് പണി കഴിപ്പിച്ചത്. എന്നാൽ അവരുടെ വിചാരം ഇവിടെ ഭഗവതിയെ പ്രത

ഷ്ഠിപ്പിക്കണമെന്നല്ലായിരുന്നു. ശാസ്താവിനെ പ്രതിഷ്ഠിപ്പിക്കണമെന്നു വിചാരിച്ചാണു് ആ ദേശക്കാർ ഈ ക്ഷേത്രം പണി കഴിപ്പിച്ചതു്. അമ്പലത്തിന്റെ പണിയെല്ലാം കരതീർപ്പിക്കുകയും ശാസ്താവിന്റെ ഒരു വിഗ്രഹമുണ്ടാക്കിക്കുകയും പ്രതിഷ്ഠയ്ക്കു മുഹൂർത്തം നോക്കിച്ചു നിശ്ചയിക്കുകയും അടുത്തുള്ള തിരുവല്ലാക്ഷേത്രത്തിലെ തന്ത്രിയായ ഭദ്രകാളിമറ്റപ്പള്ളി നമ്പൂതിരിപ്പാട്ടിലെ അടുക്കൽ നിന്നു പ്രതിഷ്ഠയ്ക്കും കലശം മുതലായതിനും വേണ്ടുന്ന ഉപകരണങ്ങൾക്കും മറ്റും പടിത്തരം ചാർത്തു വാങ്ങുകയും സാമാനങ്ങൾ ശേഖരിച്ചുതുടങ്ങുകയും. പ്രതിഷ്ഠാദികൾ മുറയ്ക്കു നടത്തിക്കുന്നതിനായി കരയിൽ പ്രധാനന്മാരായ പള്ളിയിൽ മേനോൻ, വെട്ടിക്കല്ലുങ്ങരക്കയ്മൾ മുതലായവരുടെ അപേക്ഷപ്രകാരം തെക്കുംകൂർ രാജാവു മുൻകൂട്ടി സ്ഥലത്തെത്തി വേണ്ടുന്ന ചട്ടംകെട്ടുകളെല്ലാം ചെയ്തുകൊണ്ടു താമസം തുടങ്ങുകയും ചെയ്തു.

ഈ സംഗതികൾ നടന്നുകൊണ്ടിരുന്ന കാലത്തു കിളിരൂർദേശത്തു "കണ്ണാട്ടു" എന്ന വീട്ടിൽ 'കോത' എന്നു പേരായി ഒരു സ്ത്രീയുണ്ടായിരുന്നു. വയോവൃദ്ധയും ഈശ്വരഭക്തയും സൽഗുണവതിയുമായിരുന്ന അവരെ എല്ലാവരും 'കോതയമ്മ' എന്നാണു് വിളിച്ചിരുന്നതു്. അവർക്കു് ഏഴര നാഴിക വെളുപ്പിനു കുളിയും ചില ജപങ്ങളും മറ്റും പതിവായിട്ടുണ്ടായിരുന്നു. ഒരു യോഗീശ്വരൻ അവർക്കു് ഒരു ദിവ്യമന്ത്രം ഉപദേശിച്ചിരുന്നതിനാൽ ആ മന്ത്രം ജപിച്ചുജപിച്ചു് അവരൊരു ദിവ്യയായിത്തീർന്നിരുന്നുവത്രേ. അവർ വെളുപ്പാൻകാലത്തു കുളിക്കാൻ

പോകുന്ന സമയം 'കാത്ത്യായിനി' എന്ന പേരായി അവൾക്കുണ്ടായിരുന്ന മകളെക്കൂടെ കൊണ്ടുപോവുക പതിവായിരുന്നു.

ഒരു ദിവസം വെള്ളപ്പാൻകാലത്തു കുളിക്കാൻ പോകാറായപ്പോൾ കോതയമ്മ പതിവുപോലെ മകളെ വിളിച്ചിട്ട് "അമ്മ മുൻപെ പൊയ്ക്കൊള്ളു; ഞാൻ പിന്നാലെ വന്നുകൊള്ളാം" എന്നു പറകയാൽ വൃദ്ധ പോയി, പുഴയിലിറങ്ങി കുളി ആരംഭിച്ചു. അപ്പോൾ മറുകരയിൽനിന്ന് ആരോ വെള്ളത്തിലിറങ്ങി നടന്നു തന്റെ നേരെ വരുന്നതായിത്തോന്നുകയാൽ വൃദ്ധ സ്വല്പം ഭയത്തോടുകൂടി 'കാത്ത്യായിനി!' എന്ന് ഉറക്കെ വിളിച്ചു. അപ്പോൾ വെള്ളത്തിൽക്കൂടെ നടന്നുവന്ന ആളും ഉച്ചത്തിൽ വിളികേട്ടുകൊണ്ടു കോതയമ്മയുടെ അടുക്കലേക്കു ചെന്നു. അതു തന്റെ മകളായിരിക്കുമെന്നു വിചാരിച്ചു കോതയമ്മ "നീയിപ്പോൾ അക്കരെയ്ക്കു പോയതെന്തിനാണ്?" എന്നു ചോദിച്ചു. അപ്പോൾ ആ വന്നയാൾ "അമ്മേ! ഞാൻ ഒരു കാത്ത്യായിനിതന്നെയാണ്; എങ്കിലും നിങ്ങളുടെ മകളല്ല" എന്നു പറഞ്ഞു. അതു കേട്ടു വൃദ്ധ സൂക്ഷിച്ചുനോക്കി. വൃദ്ധയ്ക്കു നേത്രേന്ദ്രിയശക്തി കുറഞ്ഞുപോയിരുന്നു എങ്കിലും അപ്പോൾ കുറച്ചു നിലാവുണ്ടായിരുന്നതിനാൽ ആ വന്നയാൾ സർവാംഗസുന്ദരിയും നവയൌവനയുക്തയുമായ ഒരു കന്യകയാണെന്നും ആ ബാലിക തലമുടി ഭംഗിയായി ചീകിക്കെട്ടി സുരഭിലകുസുമങ്ങളും ചൂടുകയും കാതിൽ തോടയും കഴുത്തിൽ പാലയ്ക്കാമോതിരവും അരയിൽ പട്ടുവസ്ത്രവും ധരിക്കുകയും ചെയ്തിട്ടുണ്ടു

ന്നും വൃദ്ധ മനസ്സിലാക്കുകയും അവർ തമ്മിൽ സ്വല്പം സംഭാഷണം നടക്കുകയും ചെയ്തു.

വൃദ്ധ—നീയെവിടെനിന്നാണ് വരുന്നത്? എങ്ങോട്ടു പോകുന്നു.

കന്യക—ഞാൻ സ്വല്പം കിഴക്കുനിന്നാണ് വരുന്നത്. ഇവിടെ കുന്നിന്മേൽ പുത്തനായി ഒരു ക്ഷേത്രം പണികഴിപ്പിച്ചിട്ടുണ്ടല്ലോ. ഞാൻ അവിടെക്കയറി പാൎക്കാനായിട്ടാണ് പോകുന്നത്.

വൃദ്ധ—ആ അമ്പലം ശാസ്താവിനെ പ്രതിഷ്ഠിപ്പിക്കാനായിട്ടു പണിയിച്ചിട്ടുള്ളതാണല്ലൊ.

കന്യക—അതു ശരിതന്നെ. എങ്കിലും ഞാൻതന്നെ അവിടെപ്പാൎക്കും. ഞങ്ങൾ ഏഴു പേരാണ് കിഴക്കുനിന്നു പോന്നത്. ശേഷമെല്ലാവരും ഇടയ്ക്ക് ഓരോ സ്ഥലങ്ങളിൽക്കയറി താമസമായി. എനിക്കുമാത്രം എങ്ങും സ്ഥലം കിട്ടിയില്ല. അപ്പോഴാണ് ഇങ്ങിനെ ഒരു സ്ഥലം തയ്യാറായിട്ടുണ്ടെന്നറിഞ്ഞത്. ഉടനെ ഇങ്ങോട്ടു പോരികയും ചെയ്തു. ശാസ്താവിനെ പ്രതിഷ്ഠിക്കാൻ വേണമെങ്കിൽ വേറെ അമ്പലം പണിയിച്ചു കൊള്ളുവാൻ നിങ്ങൾ നിങ്ങളുടെ സഹോദരൻമഖാന്തരം വള്ളിയിൽ മേനോൻ മുതലായവരെ അറിയിച്ചേക്കണം. അവർ രാജാവിന്റെ അടുക്കൽ അറിയിച്ചുകൊള്ളുമല്ലൊ. ഇനിമേലാൽ ഈ കരയിൽ കട്ടികൽക്കു കാത്ത്യായനി എന്നു പേരിടുകയും ചാലക്കുറിതാം കെട്ടിക്കുകയും ചെയ്യരുതെന്നും നിങ്ങൾ

നിങ്ങളുടെ സഹോദരൻമുഖാന്തരം ജനങ്ങളെ അറിയിച്ചേക്കണം. ഇതൊന്നും പറഞ്ഞതായിട്ടും നമ്മളും തമ്മിൽ കണ്ടതായിട്ടും ആരോടും നിങ്ങളും പറയുകയുമരുത്.

ഇവരുടെ ഈ സംഭാഷണം കേട്ടുകൊണ്ട് ആ ദേശക്കാരനും നല്ല ജ്യോത്സ്യനും പ്രശ്നമാർഗ്ഗനിപുണനും ഒരു ദിവ്യനുമായ കണിയാമ്പറമ്പിൽ കണിയാൻ ഒരു മരത്തിന്റെ മറഞ്ഞുനിന്നിരുന്നു. കന്യകയുടെ സംഭാഷണമവസാനിച്ച ഉടനെ ആ കണിയാൻ "അടിയൻ ഇതെല്ലാം കേട്ടുവല്ലോ" എന്നു പറഞ്ഞു. അപ്പോൾ കന്യക, "എന്നാൽ നീയും ഇതൊന്നും ആരോടും മിണ്ടിപ്പോകരുത്. നീ ആരോടെങ്കിലും ഇക്കാര്യം വല്ലതും പറഞ്ഞാൽ നിന്റെ സന്താനങ്ങളെല്ലാം എന്നും ചട്ടനും പൊട്ടനും (മുടന്തനും ബധിരനും) ആയിത്തീരും" എന്നും വൃദ്ധയോടു, "കുന്നിന്മേൽ വന്നാൽ ഇനിയും നിങ്ങൾക്ക് എന്നെക്കാണാം" എന്നും പറഞ്ഞിട്ട് ഉടനെ അദൃശ്യയായി ഭവിക്കുകയും ചെയ്തു.

ആ കന്യകയുടെ സ്വരൂപം കാണുകയും സംഭാഷണം കേൾക്കുകയും ചെയ്തിട്ടു ഭയവിസ്മയവിവശയായിത്തീർന്ന കോതയമ്മ ക്ഷണത്തിൽ കുളികഴിച്ചു വീട്ടിലെത്തി പതിവുള്ള ജപവും മററും കഴിച്ചുകൂട്ടി. അപ്പോഴയ്ക്കും കോതയമ്മയുടെ സഹോദരനായ കൊച്ചയ്യപ്പനും അവിടെയെത്തി. ഉടനെ കോതയമ്മ കൊച്ചയ്യപ്പനോട് "എടാ! കൊച്ചയ്യപ്പാ! കുന്നിന്മേൽ പണികഴിപ്പിച്ചിരിക്കുന്ന അമ്പലത്തിൽ ഒരു ഭഗവതി ഇളകൊണ്ടിരിക്കു

ന്നു. അതിനാൽ ഇനി ശാസ്താവിനെ പ്രതിഷ്ഠിപ്പിക്കണമെങ്കിൽ അമ്പലം വേറെ ഉണ്ടാക്കിക്കണം. അവിടെ ഇളകൊണ്ടിരിക്കുന്നതു സാക്ഷാൽ കാത്ത്യായനിയാണു്. അതിനാൽ ഇനിമേലാൽ ഈ കരയിൽ ആർക്കും കാത്ത്യായനി എന്നു പേരിട്ടുകൂടാ. ആരെയും പാലക്കാമോതിരം കെട്ടിക്കയുമരുതു്. ഒരീ ഈ വിവരം കരയിൽ പ്രധാനന്മാരായ പള്ളിയിൽ മേനോൻ, വെട്ടിക്കുളങ്ങര കർത്താവു മുതലായവരെ ഇപ്പോൾത്തന്നെ ധരിപ്പിക്കണം. രാജാവിന്റെ അടുക്കൽ അവരറിയിച്ചുകൊള്ളുമല്ലോ" എന്നു പറഞ്ഞു. ഇതു കേട്ടിട്ടു കോതയമ്മ എന്തോ വിച്ചുപറയുന്നു എന്നാണു് കൊച്ചയ്യപ്പനു തോന്നിയതു്. എങ്കിലും അയാൾ ഉടനെ ഈ വിവരം പള്ളിയിൽ മേനോൻ മുതലായവരെ ഗ്രഹിപ്പിക്കുകയും മേനോൻ തെക്കുംകൂർ രാജാവിന്റെ അടുക്കൽ അറിയിക്കുകയും ചെയ്തു. കോതയമ്മ പറഞ്ഞതായതുകൊണ്ടു് ഇതു കേവലം അബദ്ധമായിരിക്കയില്ലെന്നു വിചാരിച്ചു് രാജാവും പള്ളിയിൽ മേനോൻ മുതലായവരും കുന്നുമ്മേൽക്കൂട്ടുകയും കണിയാൻപറമ്പിൽക്കണിയാനെ വരുത്തി പ്രശ്നംവെപ്പിച്ചുനോക്കിക്കുകയും ചെയ്തു. ഈ പണിക്കര തീർത്തിരിക്കുന്ന ക്ഷേത്രത്തിൽ ദേവീസാന്നിദ്ധ്യമുണ്ടായിട്ടുണ്ടെന്നുള്ളതു വാസ്തവംതന്നെയാണെന്നും സാക്ഷാൽ മഹാമായയാകുന്ന കാത്ത്യായനീദേവി ലോകരക്ഷാർത്ഥം പല മൂർത്തികളായിപ്പിരിഞ്ഞു ഇപ്പോഴും കേരളത്തിൽ സഞ്ചരിച്ചു ഓരോ സ്ഥലങ്ങളിൽ കയറി ഇളകെണ്ടെത്തുടങ്ങിയിരിക്കയാണെന്നും അക്കൂട്ടത്തിൽ ഒരു മൂർത്തിയാണു് ഇവിടെ

യും ഇളക്കികൊണ്ടിരിക്കുന്നതെന്നും പല മൂൎത്തികളായി പിരിഞ്ഞിരിക്കുന്നുവെങ്കിലും എല്ലാം ആ മഹാമായ ഒരാൾ തന്നെയാണെന്നും "ഏകൈവാഹം ജഗത്യത്ര ദ്വിതീയാ കാ മമാപരാ?" എന്നാണല്ലോ ദേവി അരുളിച്ചെയ്തിരിക്കുന്നതു് എന്നും മറ്റും കണിയാർ പറഞ്ഞു. അപ്പോൾ എല്ലാവരും ഇതെല്ലാം വിശ്വസിക്കുകയും ചെയ്തു.

ഈ സമയം കോതയമ്മയും കുന്നിന്മേലെത്തി "കുന്നിന്മേൽ വന്നാൽ ഇനിയും നിങ്ങൾക്കു് എന്നെക്കാണാം" എന്നു ദേവി അരുളിച്ചെയ്തിരുന്നതിനെ ഓൎത്തു് അവർ അമ്പലത്തിൽക്കയറി ശ്രീകോവിലകത്തേയ്ക്കു നോക്കി. അപ്പോൾ അവർ അവിടെ "നാലെട്ടു തൃക്കൈകളിലുജ്ജ്വലിക്കും ശൂലചാപാദി നാനായുധഭാസമാനാ"യായും "മൂൎത്ത്യാ മനോജ്ഞാ"യായുമിരിക്കുന്ന കാത്യായനിയെ പ്രത്യക്ഷമായിക്കണ്ടിട്ടു ഭയവിസ്മയാകുലയായിത്തീരുകയും ചില സ്തോത്രങ്ങൾ ചൊല്ലി ദേവിയെ സ്തുതിക്കുകയും ചെയ്തു. ആ സമയം ആ ഭക്തയെ തൊട്ടുകൊണ്ടു നോക്കിയവരെല്ലാം ദേവിയുടെ ത്രൂപം മേല്പറഞ്ഞപ്രകാരം കണ്ടു് ഏറ്റവും ഭയാത്ഭുതപരവശന്മാരായിത്തീൎന്നു. കുറച്ചുസമയം കഴിഞ്ഞപ്പോൾ അവിടെ ദുന്നിരീക്ഷമായ ഒരു തേജസ്സുമാത്രം ശേഷിക്കുകയും, ക്രമേണ അതും അദൃശ്യമായിത്തീരുകയും ചെയ്തു.

അനന്തരം അവിടെക്കൂടിയിരുന്ന മഹാന്മാരുടെ ആലോചന "അടുത്ത മുഹൂൎത്തത്തിൽ പ്രതിഷ്ഠിപ്പിക്കാനായി പണിയിച്ചുവെച്ചിരിക്കുന്ന ശാസ്താവിന്റെ വിഗ്രഹം ഇനി എന്താണു് ചെയ്യേണ്ടതു്" എന്നായിരുന്നു.

പുത്തനായി പണിയിച്ചിട്ടുള്ള അമ്പലത്തിന്റെ അടുക്കൽത്തന്നെ തൽക്കാലം ഒരു ശ്രീകോവിൽ മാത്രം പണിയിച്ചു ശാസ്താവിന്റെ പ്രതിഷ്ഠ നടത്തിക്കാമെന്നു എല്ലാവരും കൂടി തീർച്ചപ്പെടുത്തുകയും അപ്രകാരം അഞ്ചെട്ടുദിവസംകൊണ്ടു ഒരു ശ്രീകോവിൽ പണിയിച്ചു കുറതീർപ്പിക്കുകയും ചെയ്തു.

പ്രതിഷ്ഠയ്ക്കുള്ള ക്രിയകൾ തുടങ്ങുന്നതിനു തലേദിവസംതന്നെ തന്ത്രി, പരികർമ്മികൾ മുതലായവർ സ്ഥലത്തെത്തി. അപ്പോൾ അവിടെ ഉണ്ടായ വിശേഷങ്ങളെല്ലാം പള്ളിയിൽ മേനോൻ തന്ത്രിനമ്പൂരിപ്പാട്ടിലെ അടുക്കൽ അറിയിച്ചു. ഉടനെ നമ്പൂരിപ്പാട്ടീന്നു്, "എന്നാൽ ദേവീപ്രതിഷ്ഠകൂടി ഇപ്പോൾത്തന്നെ നടത്തുകയാണല്ലോ വേണ്ടതു്. ദേവി ഇവിടെ ഇരുന്നുകൊണ്ടിട്ടുണ്ടെന്നു നിങ്ങൾക്കെല്ലാവർക്കും വിശ്വാസം വന്നിട്ടുണ്ടെങ്കിലും എല്ലാവർക്കും കാണത്തക്കവണ്ണം ഒരു ബിംബപ്രതിഷ്ഠകൂടി ചെയ്യേണ്ടതു് അത്യാവശ്യമാണു്. അങ്ങിനെ തീർച്ചപ്പെടുത്തുന്നപക്ഷം അതിലേയ്ക്കും വേണ്ടുന്ന ഉപകരണങ്ങളും ഒരു ബിംബവും വേണം" എന്നു പറഞ്ഞു. അപ്പോൾ മേനോൻ മുതലായവർ, "ഉപകരണങ്ങളൊക്കെ ഉണ്ടാക്കാം; അതിനു പ്രയാസമില്ല; ഈ മുഹൂർത്തത്തിനു പ്രതിഷ്ഠിക്കത്തക്കവണ്ണം ബിംബമുണ്ടാക്കിക്കുന്ന കാര്യം അസാദ്ധ്യമാണു്. അതിനാൽ ദേവീപ്രതിഷ്ഠ ഇനി യോഗ്യമുണ്ടാകുന്ന മുഹൂർത്തത്തിലാകാമെന്നു വെക്കാനേ നിവൃത്തിയുള്ളൂ" എന്നു പറഞ്ഞു. "എന്നാൽ അങ്ങിനെ മതി" എന്നു നമ്പൂരിപ്പാട്ടീന്നും സമ്മതിച്ചു.

അന്നു രാത്രിയിൽ കോതയമ്മയ്ക്കു് ഒരു സ്വപ്നമുണ്ടായി. കുറച്ചുദിവസം മുമ്പു് അവർ ആറുകടവിൽവെച്ച് കണ്ടതായ ആ കന്യക അവരുടെ അടുക്കൽച്ചെന്നു, "നിങ്ങൾ പതിവായി കുളിക്കുന്ന കടവിൽനിന്നു സ്വല്പം പടിഞ്ഞാട്ടു മാറി ഒരു കയമുണ്ടല്ലോ. ആ കയത്തിൽ എന്റെ ശിലാവിഗ്രഹം കിടക്കുന്നുണ്ടു്. അതെടുപ്പിച്ച് ഈ അടുത്ത മുഹൂർത്തത്തിൽത്തന്നെ എന്റെ പ്രതിഷ്ഠയും നടത്തിക്കണം. തോണിയിൽക്കയറി ആ കയത്തിന്റെ സമീപത്തു ചെന്നാൽ അവിടെ വെള്ളത്തിനടിയിൽനിന്നു ധാരാളമായി പാലക്കായ് പൊന്തിവരുന്നതു കാണാം. ആ സ്ഥലത്തു മുങ്ങിത്തപ്പിയാൽ വിഗ്രഹം കണ്ടുകിട്ടും" എന്നു പറഞ്ഞു എന്നായിരുന്നു സ്വപ്നം. സ്വപ്നം കണ്ട ഉടനെ ആ വൃദ്ധ ഉണർന്നു കണ്ണു തുറന്നു നോക്കീട്ട് അവിടെയെങ്ങും ആരെയും കണ്ടില്ല. എങ്കിലും ഇതു ദേവി എഴുന്നള്ളി അരുളിച്ചെയ്തതുതന്നെയാണെന്നു വിശ്വസിച്ചുകൊണ്ടു കോതയമ്മ ഈ വിവരം കൊച്ചയ്യപ്പൻ മുഖാന്തരം അതിരാവിലെ പള്ളിയിൽ മേനോൻ മുതലായവരെ അറിയിച്ചു. കോതയമ്മയുടെ വാക്കു് ഒരിക്കലും മിഥ്യയായിപ്പോവുകയില്ലെന്നുള്ള വിശ്വാസം എല്ലാവർക്കുമുണ്ടായിരുന്നതിനാൽ പള്ളിയിൽ മേനോൻ മുതലായ ചില പ്രധാനന്മാർ വെള്ളത്തിൽ മുങ്ങിത്തപ്പാൻ പരിചയവും സാമർത്ഥ്യവുമുള്ള ചിലരോടുകൂടി ഉടനെ വള്ളത്തിൽ കയറി ആ കയത്തിങ്കലേക്കു പോയി. അവിടെച്ചെന്നപ്പോൾ ഒരു സ്ഥലത്തു സംഖ്യയില്ലാതെ പാലക്കായ് വെള്ളത്തിനടിയിൽ നിന്നു പൊന്തിവരുന്നതായി കാണുകയും

അവിടെ ചിലർ മുങ്ങിത്തപ്പിയപ്പോൾ ബിംബം കണ്ടുകിട്ടുകയും അതെടുത്തു കുന്നിന്മേൽ കൊണ്ടുവരികയും പിന്നെ ബിംബപരിഗ്രഹം മുതലായ സകല ക്രിയകളും ചെയ്തു നിശ്ചിതമുഹൂൎത്തത്തിൽത്തന്നെ ദേവിയുടേയും ശാസ്താവിന്റെയും പ്രതിഷ്ഠയും കലശവും നടത്തുകയും ചെയ്തു. അതോടുകൂടി അതികേമമായി ഉത്സവവും നടത്തി.

അക്കാലത്തുതന്നെ തെക്കുംകൂർരാജാവും തന്ത്രിയും പള്ളിയിൽ മേനോൻ മുതലായവരും കൂടി ക്ഷേത്രത്തിൽ ഉത്സവം മുതലായ ആട്ടവിശേഷങ്ങൾ മാസവിശേഷങ്ങൾ, നിത്യനിദാനം മുതലായവയ്ക്കു പടിത്തരം നിശ്ചയിക്കുകയും അവയ്ക്കെല്ലാം വകവെച്ചു ധാരാളം വസ്തുക്കൾ ദേവസ്വംപേരിൽ പതിക്കുകയും ചെയ്തു. അതിനാൽ ആ ഭഗവതീദേവസ്വം ഏററവും ധനപുഷ്ടിയുള്ളതായിത്തീൎന്നു. അവിടെ പ്രാധാന്യവും ദേവിക്കുതന്നെ സിദ്ധിച്ചു. ശാസ്താവിന്ന് അവിടെ ഒരുപദേവന്റെ സ്ഥാനം മാത്രമേ സിദ്ധിച്ചുള്ളു. എങ്കിലും ദേവിക്കു ഇതൊന്നുകൊണ്ടും നല്ല തൃപ്തിയായില്ല.

പടിത്തരം നിശ്ചയിച്ച ദിവസം രാത്രിയിൽ തെക്കുംകൂർ രാജാവിന്ന് ഒരു സ്വപ്നമുണ്ടായി. സൎവാംഗസുന്ദരിയായ ഒരു സ്ത്രീ അദ്ദേഹത്തിന്റെ അടുക്കൽചെന്ന് "ഇതൊന്നുകൊണ്ടും എനിക്കു തൃപ്തിയായിട്ടില്ല. എനിക്കു തൃപ്തിയാകേണമെങ്കിൽ എന്റെ കോതയമ്മയ്ക്കുകൂടി എന്തെങ്കിലും കൊടുക്കണം. കോതയമ്മ സന്തോഷിച്ചാൽ ഞാനും സന്തോഷിക്കും" എന്നു പറഞ്ഞതായിട്ടായിരുന്നു സ്വപ്നം. ആ സമയത്തുതന്നെ ഇല്ലക്കാര

മൊരു സ്വപ്നം പള്ളിയിൽ മേനോനുമുണ്ടായി. നേരം വെളുത്തയുടനേ പള്ളിയിൽ മേനോൻ രാജസന്നിധിയിലെത്തി തനിക്കുണ്ടായ സ്വപ്നത്തിന്റെ വിവരം അറിയിച്ചു. തനിക്കും ഇപ്രകാരമൊരു സ്വപ്നമുണ്ടായി എന്നു രാജാവും പറഞ്ഞു. ഉടനേ രണ്ടുപേരുംകൂടി ആളയച്ചു കണിയാൻപറമ്പിൽ കണിയാരെ വരുത്തി പ്രശ്നം വെപ്പിച്ചു നോക്കിച്ചു. അപ്പോൾ ഈ ഉണ്ടായിട്ടുള്ളതു ദേവിയുടെ ദർശനം തന്നെയാണെന്നും കോതയമ്മയ്ക്കുകൂടി എന്തെങ്കിലും ശരിയായിട്ടു കൊടുത്തില്ലെങ്കിൽ ദേവിയുടെ കോപവും തന്നിമിത്തം അനേകം അനത്ഥങ്ങളുമുണ്ടായിത്തീരുമെന്നും കണിയാർ വിധിച്ചു. അതിനാൽ കോതയമ്മയുടെ പേരിൽ ഏതാനും പുഞ്ചനിലം ഇനാമായി പതിച്ചുകൊടുത്തതുകൂടാതെ അവരുടെ സഹോദരനായ കൊച്ചയ്യപ്പനെ ദേവസ്വത്തിൽ മാരാച്ചന്തിരമായി നിയമിക്കുകയും ചെയ്തു. കോതയമ്മയുടെ പേരിൽ പതിച്ചുകൊടുത്ത നിലത്തിനു 'കോതനേടിയ നിലം' എന്നാണു് പേരു പറഞ്ഞുവന്നിരുന്നതു്. അതു കാലക്രമേണ ലോപിച്ചു 'കോതാടി' നിലമെന്നായിത്തീർന്നു. ആ നിലം ഏതാനും കൊല്ലങ്ങൾക്കു മുമ്പു (൧൦൭൦-ാമാണ്ടു) വരെ കണ്ണാട്ടുവീട്ടുകാരുടെ കൈവശാനുഭവത്തിൽത്തന്നെ ഇരുന്നിരുന്നു. പിന്നീടു് ചിലർ എഴുതി വിററുകളഞ്ഞതിനാൽ അന്യാധീനപ്പെട്ടുപോയി. എങ്കിലും ഇപ്പോഴും ആ നിലത്തിനു കോതാടിനിലം എന്നുതന്നെയാണു് പേരു പറഞ്ഞുവരുന്നതു്. ആ വീട്ടുകാൎക്കു ദേവസ്വത്തിൽ ൧൦൮൦-ാമാണ്ടുവരെ മാരാച്ചന്തിരവുമുണ്ടായി

രുന്നു. പിന്നീടു ചില കാരണങ്ങളാൽ അതും മാറിപ്പോ
യി. എങ്കിലും ആ വീട്ടുകാൎക്കു പ്രതിവൎഷം ൨൦ പറ നെ
ല്ലു വീതം ഗവൎമ്മേണ്ടിൽനിന്നു ഇനാമായി ഇപ്പോഴും കൊ
ടുത്തുവരുന്നുണ്ടു.

കോതയമ്മയ്ക്കു ഇനാമായി നിലം പതിച്ചുകൊടു
ത്ത കാലത്തു കണിയാൻപറമ്പിൽ കണിയാനും ചില
വസ്തുക്കൾ കരമൊഴിവായി പതിച്ചുകൊടുത്തിരുന്നു. വി
ശേഷിച്ചു അവരുടെ തറവാട്ടേയ്ക്കു "മെച്ചൎ" എന്നൊരു
സ്ഥാനപ്പേരുകൂടി തെക്കുംകൂർ രാജാവു കല്പിച്ചുകൊടുത്തു.
വസ്തുക്കളെല്ലാം അവർ ഓരോ കാലത്തായി എഴുതി വി
റ്റുകളഞ്ഞതിനാൽ ഇപ്പോൾ അവൎക്കു കുടിപാൎക്കുന്ന പു
രയിടവും മെച്ചരെന്നുള്ള സ്ഥാനപ്പേരും മാത്രമേ ഉള്ളു.
എങ്കിലും ദേവിയുടെ ശാപം അവർ ഇന്നും അനുഭവിച്ചു
കൊണ്ടുതന്നെ ഇരിക്കുന്നുണ്ടു. കോതയമ്മയും ദേവിയും
തമ്മിൽ ആറ്റുകടവിൽവെച്ചുണ്ടായ സംഭാഷണം മറ
ഞ്ഞുനിന്നു കേട്ട കണിയാൻ ആ വൎത്തമാനം അപ്പോൾ
തന്നെ സ്വകാൎയ്യമായി അവന്റെ ഭാൎയ്യയോടു പറഞ്ഞു.
അതിനാൽ അവന്റെ കുടുംബത്തിലുണ്ടാകുന്ന പുരുഷ
ന്മാർ പൊട്ടനോ ചട്ടനോ ആയിരിക്കുന്നതിനു ഇപ്പോഴും
വ്യത്യാസം വന്നിട്ടില്ല.

പ്രസ്തുത ഭഗവതിക്ഷേത്രത്തിൽ ആദ്യകാലംമുതൽ
ക്കുതന്നെ തെക്കുംകൂർ രാജാവിനു നാമമാത്രമായി ഒരു മേ
ലാഴ്മസ്ഥാനമുണ്ടായിരുന്നുവെങ്കിലും അവിടെ സകല
കൈകാൎയ്യകൎത്തൃത്വവും കരക്കാൎക്കുതന്നെയായിരുന്നു.
തെക്കുംകൂർ രാജ്യം തിരുവിതാംകൂറിൽ ചേൎന്നിട്ടും വളരെ

കാലത്തേക്കു് ആ ദേവസ്വം കരക്കാരുടെ കൈവശത്തിൽത്തന്നെ ഇരുന്നിരുന്നു. കൊല്ലം ൯൮൭-ാമാണ്ടു് ഈ ദേവസ്വം തിരുവിതാംകൂർ സർക്കാരിൽച്ചേൎക്കുകയും അതോടുകൂടി കരക്കാരുടെ അധികാരങ്ങളെല്ലാം വിട്ടുപോവുകയും ചെയ്തു. എങ്കിലും ആ ദേശക്കാർ ആ ദേവിയെ ഇപ്പോഴും തങ്ങളുടെ പരദേവതയായിത്തന്നെ ആദരിക്കുകയും ആചരിക്കുകയും ചെയ്തുവരുന്നുണ്ടു്. മൂവായിരപ്പറ നിലവും അസംഖ്യം പുരയിടങ്ങളും തനതുപേരിൽത്തന്നെ ഉണ്ടായിരുന്ന ഈ ദേവസ്വം സർക്കാരിൽച്ചേർത്തപ്പോൾ അന്നു ബ്രിട്ടീഷുറസിഡണ്ടും തിരുവിതാംകൂർ ദിവാനുമായിരുന്ന മൺറോസായ്പവർകൾ ക്ഷേത്രത്തിലെ അടിയന്തിരങ്ങൾക്കു മുമ്പു നിശ്ചയിച്ചിരുന്ന പതിവുകളെല്ലാം കുറച്ചുകളഞ്ഞതിനാൽ അവിടെ ഉത്സവാദികൾക്കു മുതൽ ഒട്ടും മതിയാകാതെയായിത്തീൎന്നു. ഇയ്യിടെയുണ്ടായ ദേവസ്വം പരിഷ്കാരത്തോടുകൂടി ആ മതിയാകായ്ക പരമകാഷ്ഠയെ പ്രാപിക്കുകയും ചെയ്തു. എങ്കിലും ആ ദേശക്കാൎക്കു ക്ഷേത്രകാൎയ്യങ്ങളിലുള്ള പ്രതിപത്തിയും ശ്രദ്ധയും ഒട്ടും കുറഞ്ഞുപോയിട്ടില്ലാത്തതിനാൽ അവിടെ വേണ്ടുന്ന കാൎയ്യങ്ങളെല്ലാം ഇപ്പോഴും ഭംഗിയായിത്തന്നെ നടന്നുപോരുന്നുണ്ടു്. ക്ഷേത്രകാൎയ്യങ്ങൾക്കായി ദേശക്കാർ ഏതാനും പണം ശേഖരിച്ചിട്ടുള്ളതിനാൽ സർക്കാരിൽനിന്നു പതിവുള്ളതു കഴിച്ചു പോരാത്തതിനു ദേശക്കാരുടെ ആ പണത്തിന്റെ പലിശയിൽനിന്നുകൂടി ചെലവുചെയ്താണു് അവിടെ അവർ ഉത്സവം മുതലായവ നടത്തിപ്പോരുന്നതു്. കരക്കാർ വിശേഷാൽ ചില

തിരുവാഭരണങ്ങളും മററുംകൂടി ഉണ്ടാക്കിച്ചിട്ടുണ്ട്. അവയെല്ലാം കരക്കാരുടെ കൈവശംതന്നെയാണ് ഇപ്പോഴുമിരിക്കുന്നത്. ഉത്സവകാലത്തും മററു വിശേഷദിവസങ്ങളിലും ഉപയോഗിക്കുന്നതിനായി അവർ അവ എടുത്തുകൊടുക്കുകയും അടിയന്തിരം കഴിഞ്ഞാൽ തിരിയെ വാങ്ങിവെച്ചു സൂക്ഷിക്കുകയും ചെയ്തുവരുന്നു. അവയൊന്നും അവർ സക്കാരിലേക്കു വിട്ടുകൊടുത്തിട്ടില്ല.

കിളിരൂർ കുന്നിന്മേൽ ദേവീപ്രതിഷ്ഠ കഴിഞ്ഞിട്ട് ആദ്യമായി നടന്ന ഉത്സവം മീനമാസത്തിൽ രോഹിണി കൊടിയേററും പൂരം ആറാട്ടുമായിട്ടായിരുന്നു. അങ്ങിനെതന്നെ ഇപ്പോഴും നടന്നുവരുന്നു. മീനമാസത്തിൽ കാർത്തിക ഭഗവതിയുടെ തിരുനാളെന്നു സങ്കല്പിച്ച് ആ ദിവസത്തേയും ഒരുത്സവംപോലെതന്നെ ആഘോഷപൂർവ്വം കൊണ്ടാടിവരുന്നുണ്ട്. അതും ദേശക്കാർകൂടി പണം ചെലവുചെയ്താണ് നടത്തിവരുന്നത്. സക്കാർ ക്ഷേത്രത്തിൽ ദേശക്കാരുടെ സഹകരണം ഇതുപോലെ മറെറങ്ങുമുണ്ടെന്നു തോന്നുന്നില്ല. ഈ ക്ഷേത്രത്തിൽ ൧൦൧൮-ാമാണ്ടു ശ്രീകോവിലിന്നും ൧൦൩൦-ാമാണ്ടു മണ്ഡപത്തിനും ചെമ്പിടുവിച്ചതു ദേശക്കാർതന്നെയാണ്. അടുത്ത കാലത്ത് അഗ്നിബാധയാൽ നഷ്ടപ്പെട്ടുപോയ ശ്രീകോവിൽ സക്കാരനുവാദപ്രകാരം വീണ്ടും പണികഴിച്ചു ചെമ്പിടുവിക്കാൻ ഉത്സാഹിച്ചുവരുന്നതും ഈ ദേശക്കാർതന്നെ. ഇതെല്ലാം ആ ദേശക്കാർക്കു ദേവിയെക്കുറിച്ചുള്ള ഭക്തികൊണ്ടു മാത്രമല്ല; ഭയംകൊണ്ടുകൂടിയാണ്. ആ ദേവിയുടെ ചൈതന്യവും മാഹാത്മ്യവും അ

ത്രസ്സമാത്രമുണ്ട്. അതിലേക്കു ചില ദൃഷ്ടാന്തങ്ങളും കൂടി പ്പറയാം.

കിളിരൂർദേശത്ത് ആക്കും കാത്ത്യായിനിയെന്നു പേരിടുകയും പാലക്കാമോതിരം കെട്ടിക്കുകയുമരുതെന്നു ദേവി മുൻപേതന്നെ അരുളിച്ചെയ്തിട്ടുണ്ടല്ലോ. അതു രണ്ടു കൂട്ടവും ഇപ്പോഴും ആ ദേശത്തു പതിവില്ല. ആ ദേശത്തുള്ള പുരുഷന്മാർ സംബന്ധം ചെയ്തോ മററും കാത്ത്യായിനിയെന്നു പേരായ സ്ത്രീകളെ അന്യദേശത്തുനിന്നു അവിടെക്കൊണ്ടുവന്നു താമസിപ്പിച്ചാലും സുഖമായി അധികം ദിവസം താമസിക്കാനിടയാകാറില്ല. എന്തെങ്കിലും കാരണവശാൽ ആ സ്ത്രീകൾ പെട്ടെന്നു ആ ദിക്കു വിട്ടു പോകേണ്ടതായിവരും. ഇതു് ഇപ്പോഴും കണ്ടുവരുന്ന ഒരു സംഗതിയാണ്.

വണ്ടാരിക്കൽ ചെങ്ങളം എന്ന ദേശത്തു ഒരു വീട്ടിൽ സ്ത്രീസന്താനമില്ലാതെയിരുന്നതിനാൽ "ഒരു പെൺകുട്ടിയുണ്ടായാൽ ആ കുട്ടിയെ കിളിരൂർ കുന്നിന്മേൽ ഭഗവതിയുടെ നടയിൽ കൊണ്ടുപോയിവെച്ചു ചോറുകൊടുത്തേക്കാം" എന്നു ആ വീട്ടുകാർ നിശ്ചയിച്ചു. അനന്തരം അധികം താമസിയാതെ ആ വീട്ടിൽ ഒരു സ്ത്രീ ഗർഭം ധരിക്കുകയും യഥാകാലം ഒരു പെൺകുട്ടിയെ പ്രസവിക്കുകയും ചെയ്തു. വീട്ടുകാർ അത്യന്തം സന്തോഷിച്ചു് ആറാം മാസത്തിൽ ചോറുകൊടുക്കുന്നതിനായി കുട്ടിയേയുംകൊണ്ടു കിളിരൂർ കുന്നിന്മേലെത്തി ചില വഴിപാടുകൾ നടത്തി, ചോറു കൊടുക്കുന്നതിനായി ആഭരണങ്ങളുമണിയിച്ചു നടയിൽക്കൊണ്ടുചെന്നു. ആ സമയം

കുട്ടിക്ക് ഒരു ബോധക്ഷയമുണ്ടായി. കുട്ടി കണ്ണു തുറക്കുകയോ മുലകുടിക്കുകയോ ചെയ്യാതെ വെയിലത്തിട്ട താമരപ്പോലെ വാട്ടിത്തളൎന്നു കിടക്കുന്നതു കണ്ടു കുട്ടിയുടെ മാതാപിതാക്കന്മാർ മാത്രമല്ല, ദേവീദർശനത്തിനായി അവിടെ വന്നുകൂടിയിരുന്ന അന്യജനങ്ങൾപോലും അത്യന്തം വിഷണ്ണരായി തീൎന്നു. ഉടനേ ഒരു ദൈവജ്ഞനെ വരുത്തി പ്രശ്നംവെയ്പിച്ചു നോക്കിക്കുകയും കുട്ടിയുടെ അസ്വാസ്ഥ്യത്തിന്റെ കാരണം അതിനെ പാലക്കാമോതിരം കെട്ടിച്ചു നടയിൽ കൊണ്ടുവന്നതാണെന്നും ആ മോതിരമഴിച്ചു നടയ്ക്കുവെച്ചാൽ കുട്ടിക്കു സുഖമാകുമെന്നും പ്രശ്നക്കാരൻ വിധിക്കുകയും കുട്ടിയുടെ ഉടമസ്ഥന്മാർ ആ മോതിരമഴിച്ചു നടയ്ക്കു വെക്കുകയും ഉടനെ കുട്ടിക്കു സുഖമാവുകയാൽ ചോറുംകൊടുത്തു കൊണ്ടുപോവുകയും ചെയ്തു. ആ പാലക്കാമോതിരം മറ്റുള്ള തിരുവാഭരണങ്ങളുടെ കൂട്ടത്തിൽ കരക്കാരുടെ കൈവശം ഇപ്പോഴുമവിടെ ഇരിക്കുന്നുണ്ട്. അതു അവിടെ ഉത്സവകാലങ്ങളിലും മററും എഴുന്നള്ളിപ്പിന് അങ്കിയിൽ ചാൎത്തുകയാണ് ചെയ്തുവരുന്നതു.

വൈക്കത്തു കോട്ടയംമുഖം സന്ധ്യവേലയ്ക്കു വേണ്ടുന്ന അരി, കറിക്കോപ്പുകൾ മുതലായ സാമാനങ്ങളെല്ലാം കോട്ടയം പാൎവത്ത്യക്കാരൻ ശേഖരിച്ചു, വള്ളങ്ങളിലാക്കി വൈക്കത്തു കൊണ്ടുപോയി സന്ധ്യവേല നടത്തുകയായിരുന്നു മുൻകാലങ്ങളിൽ പതിവ്. സാമാനങ്ങളെല്ലാം വള്ളങ്ങളിലാക്കി വൈക്കത്തേക്കു പുറപ്പെടുന്ന ദിവസം പാൎവത്ത്യക്കാരൻ മുതലായവരുടെ വകയായി കിളിരൂർ, ക

ന്നിന്മേൽ ഭഗവതിക്കു ഒരു ചരക്കിലട വഴിപാടു നടത്തുകയും പതിവായിരുന്നു. സർക്കാർ വക അടിയന്തിരങ്ങൾക്കുള്ള സാമാനങ്ങൾക്കെല്ലാം കുത്തകയേല്പാടുകാർപ്പോലും സന്ധ്യവേലയ്ക്കുള്ള സാമാനങ്ങളും പ്രവൃത്ത്യക്കാരന്മാർ ശേഖരിച്ചുകൊണ്ടുപോവുകയെന്നുള്ള പതിവു നിന്നുപോയി. അതോടുകൂടി കുന്നിന്മേൽ ഭഗവതിക്കു പതിവുണ്ടായിരുന്ന അടവഴിപാടും നിറുത്തലായി. അപ്പോൾ വൈക്കത്തു ചില ദുർല്ലക്ഷണങ്ങൾ കണ്ടുതുടങ്ങി. സന്ധ്യവേലസ്സദ്യയ്ക്കുള്ള പ്രഥമനിൽ അട്ട വീഴുക, കാളനിൽ ഗൗളി വീഴുക മുതലായ ദുർല്ലക്ഷണങ്ങൾ പതിവായി കണ്ടുതുടങ്ങിയപ്പോൾ അതിന്റെ കാരണമറിയുന്നതിനായി പ്രശ്നംവെപ്പിച്ചു നോക്കിച്ചു. അപ്പോൾ ഈ അമംഗളങ്ങൾ കാണുന്നതിന്റെ കാരണം കിളിത്രൂർ കുന്നിന്മേൽ ഭഗവതിക്കു പതിവുള്ള വഴിപാടു നടത്താത്തതുകൊണ്ടു വൈക്കത്തപ്പനുണ്ടായിട്ടുള്ള വിരോധമാണെന്നും "എന്റെ കാർത്ത്യായിനിക്കു പതിവുള്ളതു കൊടുക്കാതെ എനിക്കു പതിവുള്ളതു ഞാൻ സ്വീകരിക്കുകയില്ല" എന്നാണു് വൈക്കത്തപ്പന്റെ ഭാവമെന്നും പ്രശ്നക്കാരൻ വിധിച്ചു. അതിനെസ്സംബന്ധിച്ചു് എഴുത്തുകുത്തുകൾ നടത്തുകയാൽ സർക്കാർവകയായി ആ വഴിപാടു നടത്തിക്കൊള്ളുന്നതിനു ഗവമ്മേണ്ടു അനുവദിച്ചു. പണ്ടത്തെപ്പോലെയൊന്നുമില്ലെങ്കിലും സന്ധ്യവേല വകയായി ആ വഴിപാടു നാമമാത്രമായിട്ടെങ്കിലും ഇപ്പോഴും നടന്നുവരുന്നുണ്ടു.

ഇനി ഇവിടെ ദേവിക്കു അടവഴിപാടു പ്രധാനമായിത്തീർന്നതിന്റെ കാരണംകൂടി പറയാം. ദേവിയുടെ

ബിംബത്തിന്റെ പ്രാണപ്രതിഷ്ഠ കഴിച്ചദിവസം തന്ത്രിനമ്പൂരിപ്പാട്ടിലേക്ക് എന്തോ അത്താഴമില്ലാത്ത ദിവസമായിരുന്നു. അതിനാൽ പലഹാരത്തിന് അരി പൊടിച്ചുകൊണ്ടുചെന്നു കൊടുക്കണമെന്നു ശാന്തിക്കാരൻ കഴകക്കാരോട് പറഞ്ഞു. കഴകക്കാർ ഇരുനാഴി ഉണക്കലരിയാണ് പൊടിച്ചു കൊണ്ടു ചെന്നു കൊടുത്തത്. അതിനാൽ ശാന്തിക്കാരൻ അതിനു ചേരുന്ന ശർക്കരയും നാളികേരവും ചേർത്തുണ്ടാക്കിയതു വത്സൻ (അട) ആയിരുന്നു. അതു കണ്ടിട്ടു തന്ത്രിനമ്പൂരിപ്പാട്, "വത്സനാണോ പലഹാരം? എന്നാൽ അതു നിവേദിച്ചിട്ടു വേണം തിന്നാൻ. ബിംബത്തിന്റെ പ്രാണപ്രതിഷ്ഠ കഴിഞ്ഞിരിക്കുന്നതിനാൽ ഇപ്പോൾ എന്തെങ്കിലും നിവേദിക്കണമല്ലോ. അതിന് ഇതുതന്നെ ആയിക്കളയാം" എന്നു പറഞ്ഞ് ആ വത്സനെടുത്തുവെച്ചു അദ്ദേഹംതന്നെ നിവേദ്യം കഴിച്ചു. അന്നു രാത്രിയിൽ തന്ത്രിനമ്പൂരിപ്പാട്ടിലേക്കു ദേവിയുടെ ദർശനമുണ്ടായി. "വത്സൻ നിവേദ്യം എനിക്കു വളരെ തൃപ്തികരമായിരിക്കുന്നു. പതിവായി അത്താഴപ്പൂജയോടുകൂടി നിവേദിക്കുന്നതിന് ഏർപ്പാടു ചെയ്യണം" എന്നു ദേവി അരുളിച്ചെയ്തതായിട്ടാണ് നമ്പൂരിപ്പാട്ടിലേക്കു ദർശനമുണ്ടായതു. ഇങ്ങിനെ ദർശനമുണ്ടായ വിവരം പിറ്റേദ്ദിവസം തന്ത്രിനമ്പൂരിപ്പാട് രാജാവിന്റെ അടുക്കലും വള്ളിയിൽ മേനോൻ മുതലായവരോടും പറഞ്ഞു. അവർ പ്രശ്നം വെയ്പിച്ചു നോക്കിയതിൽ അതു ദേവിയുടെ അരുളപ്പാടുതന്നെയാണെന്നു പ്രശ്നക്കാരൻ വിധിക്കുകയും ചെയ്തു. അതിനാൽ പ്രതിദിനം അത്താഴ

പൂജയ്ക്കു ഇരുനാഴിയരിയുടെ വത്സൻകൂടി പടിത്തരക്കണക്കിൽച്ചേർത്തെഴുതി അതു പതിവായിത്തീരുകയും ചെയ്തു. അതിപ്പോഴും നടന്നുവരുന്നുമുണ്ടു. അടവഴിപാടു് ദേവിക്കു പ്രീതികരമാണെന്നു അറിയുകയാൽ ഓരോരുത്തർ ഓരോ കാൎയ്യങ്ങൾ സാധിക്കുന്നതിനായി യഥാശക്തി മൂന്നേകാലിടങ്ങഴി അരികൊണ്ടും ആറേകാലിടങ്ങഴി അരികൊണ്ടും പന്ത്രണ്ടേകാലിടങ്ങഴി അരികൊണ്ടും ഇരുപത്തഞ്ചേകാലിടങ്ങഴി അരികൊണ്ടും മററും അടവഴിപാടു് പ്രാൎത്ഥിച്ചു തുടങ്ങുകയും എല്ലാവൎക്കും കാൎയ്യങ്ങൾ സാധിച്ചുതുടങ്ങുകയും ചെയ്തു. അങ്ങിനെ അടവഴിപാടു് അവിടെ നടപ്പാവുകയും അതിനു പ്രാധാന്യം സിദ്ധിക്കുകയും ചെയ്തു. പന്ത്രണ്ടേകാലിടങ്ങഴി അരികൊണ്ടുള്ളതിനു 'പന്തിരുനാഴിയട' എന്നാണു പേരുപറഞ്ഞുവരുന്നതു്. അതിൽക്കുറഞ്ഞതിനു അരപ്പന്തിരുനാഴി, കാൽപ്പന്തിരുനാഴി എന്നും യഥാക്രമം പേർ പറയുന്നു. ഇരുപത്തഞ്ചേകാലിടങ്ങഴി അരികൊണ്ടുള്ള അട വലിയ ചരക്കിൽ (വാൎപ്പിൽ) അല്ലാതെ ഉണ്ടാക്കാൻ പാടില്ല. അതിനാൽ അതിനു 'ചരക്കിലട' എന്നും പേർ പറഞ്ഞുവരുന്നു. ചരക്കിലടയ്ക്കു നൂറെറാന്നു നാഴി അരി, നൂറെറാന്നു നാളികേരം, നൂറെറാന്നു കദളിപ്പഴം, മൂന്നു തുലാം ശൎക്കര, മുന്നാഴി നെയ്യു് ഇങ്ങിനെയാണു പതിവു്. പന്തിരുനാഴിയട മുതലായവയ്ക്കും ഈ കണക്കനുസരിച്ചു വിതപ്രകാരമുള്ള നാളികേരം, ശൎക്കര മുതലായവ ചേൎക്കണം. കദളിപ്പഴം കിട്ടാതെ വന്നാൽ അതിനുപകരം നേന്ത്രപ്പഴവും വരിക്ക

ച്ചക്കപ്പുഴവും ചേക്കാറുണ്ട്. അടവഴിപാടുണ്ടായാൽ സമീപസ്ഥന്മാരായ ആബാലവൃദ്ധം അനേകം ജനങ്ങളും ആ ക്ഷേത്രസന്നിധിയിൽ വന്നുകൂടുക പതിവാണ്. ഇത്രയിടങ്ങഴി അരികൊണ്ട് അടയുണ്ടായാൽ ബ്രാഹ്മണസ്വമന്റും ശാന്തിക്കാരൻ, കഴകക്കാരൻ, തേങ്ങാപ്പണിക്കാരൻ, പള്ളിയിൽ മേനോൻ, വെട്ടികളങ്ങരക്കയ്മൾ, പാത്രംതേല്പുകാരൻ ഇലയും വിറകും കൊടുക്കുന്നയാളും മുതലായവക്ക് ഇത്ര ഇത്ര അട വീതം കൊടുക്കണമെന്നു കണക്കുണ്ട്. അതൊക്കെ കഴിഞ്ഞാൽ ഉള്ളതിന്റെ അവസ്ഥപോലെ ഒന്നോ രണ്ടോ അടവീതം അവിടെ വന്നുകൂടുന്നവക്കെല്ലാവക്കും കൊടുക്കേണമെന്നുള്ളതു നിർബ്ബന്ധമാണ്. അതുപോലെ ഒരുഭാഗം വഴിപാട് നടത്തുന്ന ആളുകളുമുണ്ട്. അതു കൊടുത്തില്ലെങ്കിലും വെറുതേ വരുന്നവക്കു കൊടുക്കാതെയിരിക്കാൻ പാടില്ല. അവക്കു കൊടുക്കാതെയിരുന്നാൽ ആ വഴിപാടുകൊണ്ടു യാതൊരു ഫലവുമുണ്ടാവുകയില്ലെന്നു മാത്രമല്ല, ദേവിയുടെ വിരോധമുണ്ടാവുകയും ചെയ്യും. ഇതിനു ദൃഷ്ടാന്തമായി പല സംഗതികളുമുണ്ടായിട്ടുണ്ട്. അവയിൽ ഒന്നുമാത്രം പ്രസ്താവിച്ചുകൊള്ളുന്നു.

ഒരാണ്ടിൽ വൈക്കത്തു സന്ധിവേലയ്ക്കു സാമാനങ്ങളെല്ലാം ശേഖരിച്ചു വള്ളങ്ങളിലാക്കിക്കൊണ്ടുപോയ പാർവ്വത്യക്കാരൻ പതിവുള്ള ചാർക്കിലടകഴിച്ചിട്ടു ശാന്തിക്കാരൻ മുതലായ അനുഭവക്കാക്കുമാത്രം പതിവുള്ളതു കൊടുത്തതിന്റെ ശേഷം പിന്നെയുണ്ടായിരുന്ന അടയെല്ലാം വാങ്ങി ഭാണ്ഡം കെട്ടിക്കൊണ്ടുപോയി. ഉടനെ വൈ

ക്കത്തിനു യാത്രയാവുകയും ചെയ്തു. അട കിട്ടുമെന്നാഗ്രഹിച്ചു വന്നവരെല്ലാം ഇച്ഛാഭംഗത്തോടുകൂടി തിരിച്ചുപ്പോയി. ചില കുട്ടികൾ ഉറക്കെ കരഞ്ഞുകൊണ്ടാണു് മടങ്ങിയതു്. അതു കണ്ടിട്ടു ചിലർ "ഇതു ഭഗവതി സഹിക്കുമെന്നു തോന്നുന്നില്ല. എന്തെല്ലാമാപത്തുകൾ വന്നുകൂടുമോ എന്തോ" എന്നു പറഞ്ഞുകൊണ്ടാണു് മടങ്ങിപ്പോയതു്. കാര്യം അങ്ങിനെതന്നെ വരുകയും ചെയ്തു.

പാർവ്വത്യക്കാരൻ മുതലായവർ വേമ്പനാട്ടുകായലിൽ എത്തിയപ്പോഴയ്ക്കും അതികലശലായി കാറ്റും മഴയും തുടങ്ങി. കായലിൽ ഓളം പെരുകി വള്ളങ്ങളിൽ വെള്ളം അടിച്ചുകയറി, വള്ളം മുങ്ങുമെന്നുള്ള ദിക്കായി. പാർവ്വത്യക്കാരൻ മുതലായവർക്കു പരിഭ്രമവും കലശലായി. പ്രാണഭീതി നിമിത്തം ചിലർ നിലവിളിയും തുടങ്ങി. അപ്പോൾ പഴമപരിചയമുള്ളവരായി വള്ളത്തിലുണ്ടായിരുന്നതിൽച്ചിലർ, "അവിടെ വന്നുകൂടിയിരുന്നവർക്കാർക്കും അടകൊടുക്കാഞ്ഞതു ഭഗവതിക്കൊട്ടും രസിച്ചില്ല. ദേവിയുടെ വിരോധംകൊണ്ടുതന്നെയാണു് ഇപ്പോൾ ഈ കാറ്റും പിശറും വന്നുകൂടിയതു്. എന്തെങ്കിലും ഒരു പ്രായശ്ചിത്തം ചെയ്യാമെന്നു നിശ്ചയിച്ചില്ലെങ്കിൽ വള്ളങ്ങൾ മുങ്ങുകതന്നെ ചെയ്യും" എന്നു പറഞ്ഞു. അതു കേട്ടു പാർവ്വത്യക്കാരൻ "എന്നാൽ വൈക്കത്തുപോയി സന്ധ്യാവേലകഴിഞ്ഞു തിരിച്ചെത്തിയാലുടനെ പ്രായശ്ചിത്തമായി ഒരു പറക്കലടകൂടി കഴിക്കുകയും അവിടെ വരുന്നവർക്കെല്ലാം ധാരാളമായി കൊടുക്കുകയും ചെയ്തേക്കാം. ഈ കാറ്റും പിശറും മാറട്ടെ" എന്നു പറഞ്ഞു. ഉടനെ

കാററും മഴയും മാറുകയും കായൽ ശാന്തതയെ പ്രാപിക്കുകയും ചെയ്തു. സന്ധ്യവേല കഴിഞ്ഞു മടങ്ങിയെത്തിയ ഉടനെ പാർച്ചത്യക്കാർ നിശ്ചയിച്ചതുപോലെ പ്രായശ്ചിത്തവഴിപാടു നടത്തുകയും അന്നവിടെ ചെന്നുകൂടിയവക്കെല്ലാം അട പതിവിലധികം കൊടുക്കുകയും ചെയ്തു. ദേവിയുടെ മാഹാത്മ്യത്തോടസംബന്ധിച്ചു് ഒന്നുരണ്ടു സംഗതികൾകൂടി പറഞ്ഞിട്ടു് ഈ ലേഖനമവസാനിപ്പിക്കാമെന്നു വിചാരിക്കുന്നു.

൧൦൭൦-ാമാണ്ടു കുംഭമാസത്തിൽ കിളിരൂർദേശത്തുതന്നെയുള്ള 'പുത്തൻമഠത്തിൽ ശിവയ്യൻ' എന്ന പരദേശബ്രാഹ്മണനു മസൂരികം (വസൂരി) ദീനമുണ്ടായി. ദീനം ഏററവും കടുത്തതാകയായിരുന്നു: അവിടെ ദീനരക്ഷയ്ക്കായിട്ടിരുന്നവരും ദീനം ചെന്നുകണ്ടവരായ അന്യന്മാരുമെല്ലാം ആ ബ്രാഹ്മണൻ കുളിക്കുന്ന കാര്യം അസാദ്ധ്യമാണെന്നുതന്നെ തീർച്ചപ്പെടുത്തി. താൻ ഇതിനാലെ മരിച്ചുപോകുമെന്നു രോഗിക്കും തോന്നി. അങ്ങിനെയിരിക്കുമ്പോൾ ഒരു ദിവസം രാത്രിയിൽ ഒരാൾ അദ്ദേഹത്തിന്റെ അടുക്കൽ ചെന്നു, "കുന്നിന്മേൽഭഗവതിക്കു പന്ത്രണ്ടു ചരക്കിലടകഴിച്ചേയ്ക്കാമെന്നു നിശ്ചയിക്കൂ. അങ്ങേയ്ക്കു കുളിച്ചുതൊഴാൻ സംഗതിയാകും" എന്നു പറഞ്ഞതായി തോന്നി. അദ്ദേഹം കണ്ണു തുറന്നു നോക്കിയപ്പോൾ ആരേയും കണ്ടില്ല. "എന്തോ വെറുതെ സ്വപ്നം കണ്ടതായിരിക്കും" എന്നു വിചാരിച്ചു് അദ്ദേഹം പിന്നെയും കണ്ണടച്ചു കിടന്നു. അദ്ദേഹം മയങ്ങിത്തുടങ്ങിയപ്പോൾ പിന്നെയും യഥാപൂർവ്വം ഒരാൾ അടുക്കൽ

ചെന്നു പറഞ്ഞതായി അദ്ദേഹത്തിനു തോന്നി. അങ്ങിനെ മൂന്നു പ്രാവശ്യമുണ്ടായി. മൂന്നാംപ്രാവശ്യം അദ്ദേഹം കണ്ണുതുറന്നു നോക്കിയപ്പോൾ സർവാംഗസുന്ദരിയായ ഒരു തരുണി ആ മുറിയിൽനിന്നു് ഇറങ്ങിപ്പോകുന്നതായി അദ്ദേഹം കാണുകയും ചെയ്തു. അപ്പോൾ ഇതു ദേവിയുടെ അരുളപ്പാടുതന്നെയാണെന്നു് അദ്ദേഹത്തിനു തോന്നുകയും കുളിച്ചുതൊഴുന്ന ദിവസംതന്നെ പന്ത്രണ്ടു ചരക്കിലട കഴിച്ചേക്കാമെന്നു് അദ്ദേഹം നിശ്ചയിക്കുകയും ചെയ്തു. പിറേറദിവസം മുതൽ ദീനത്തിനു് ഇളക്കം തുടങ്ങി. ദീനമാരംഭിച്ചതിന്റെ ഇരുപത്തിരണ്ടാം ദിവസം അദ്ദേഹത്തെ കുളിപ്പിച്ചു. ഒരു വെള്ളിയാഴ്ചയാണു് അദ്ദേഹത്തെക്കുളിപ്പിച്ചതു്. അടുത്ത ഞായറാഴ്ച അദ്ദേഹത്തെ കുന്നിന്മേൽക്കൊണ്ടുപോയി തൊഴീയിക്കുകയും അന്നുതന്നെ പന്ത്രണ്ടു ചരക്കിലട കഴിക്കുകയും ചെയ്തു.

ഈ ദേശത്തുതന്നെ മറെറാരു മഠത്തിൽ ൧൦൭൯-ാമാണ്ടു് യുവാവായ ഒരു ബ്രാഹ്മണന്നു വസൂരിദീനമുണ്ടായി. ആ ദീനവും ഏററവും കടുത്ത വകയായിരുന്നു. അദ്ദേഹവും ഈ ദീനത്താൽ മരിച്ചുപോകുമെന്നു് എല്ലാവരും തീർച്ചപ്പെടുത്തി. ആ ബ്രാഹ്മണന്റെ ഭാര്യയായ അമ്മ്യാർ വ്യസനാക്രാന്തയായിട്ടു്, "എന്റെ ഭർത്താവിനെ കുളിപ്പിച്ചു തൊഴീയിക്കാൻ സംഗതിയായാൽ തൊഴീയിക്കുന്ന ദിവസം എന്റെ കഴുത്തിൽ പതിവായി കെട്ടിവരുന്ന പവൻമാല ഞാൻ നടയ്ക്കു വെച്ചേക്കാം" എന്നു നിശ്ചയിച്ചു. ഇതു മററാരോടും പറഞ്ഞതുമില്ല. ബ്രാഹ്മണന്നു ക്രമേണ ദീനം ഭേദപ്പെട്ടുതുടങ്ങി. പതിനെട്ടാം ദി

വസം അദ്ദേഹത്തെ കുളിപ്പിച്ചു. അപ്പോൾ അമ്മ്യാക്കു വിചാരമായി. "അയ്യോ! എന്റെ പവൻമാല കൊടുക്കണമല്ലൊ. അതു പ്രയാസമാണു്. ഇതിൽനിന്നു് ഒരു പവൻ ഊരിയെടുത്തു നടയ്ക്കുവെച്ചേക്കാം; അതു മതി" എന്നു് ആലോചിച്ചു തീർച്ചപ്പെടുത്തി. ബ്രാഹ്മണനെ നടയിൽക്കൊണ്ടുപോയി തൊഴിയിച്ച ദിവസം അമ്മ്യാരും കൂടെപ്പോയിരുന്നു. അവർ നിശ്ചയിച്ചതുപോലെ ഒരു പവൻ ഊരിയെടുത്തു നടയ്ക്കുവെച്ചു. ദീനമുണ്ടായ ബ്രാഹ്മണൻ ഉടനെ വിറച്ചുതുടങ്ങി. അതു ക്രമേണ വർദ്ധിച്ചു് അദ്ദേഹത്തിനു കലികൊണ്ടതുപോലെയായിട്ടു വെളിച്ചപ്പാടന്മാർ പറയുന്നതുപോലെ "കൊണ്ടുവാ; പവൻമാല അഴിച്ചുകൊണ്ടുവാ അല്ലാതെ ഞാൻ സമ്മതിക്കയില്ല" എന്നു വിളിച്ചു പറഞ്ഞുതുടങ്ങി. ഉടനെ ബ്രാഹ്മണന്റെ ഭാര്യ പവൻമാല അഴിച്ചു ബ്രാഹ്മണന്റെ കയ്യിൽക്കൊടുത്തു. അദ്ദേഹം അതു നടയ്ക്കു വെച്ചിട്ടു പള്ളിയിൽ മേനോനെ വിളിച്ചു് "ഇതെടുത്തു മററുള്ള തിരുവാഭരണങ്ങളുടെ കൂട്ടത്തിൽ സൂക്ഷിച്ചുകൊള്ളണം. വിശേഷദിവസങ്ങളിൽ അകത്തു കൊടുത്തു ബിംബത്തിന്മേൽ ചാർത്തിക്കണം" എന്നു പറയുകയും കലിയടങ്ങി ബ്രാഹ്മണൻ പൂർവ്വസ്ഥിതിയെ പ്രാപിക്കുകയും ചെയ്തു. ആ പവൻമാല ഇപ്പോഴും കാരക്കാരുടെ കൈവശംതന്നെ ഇരിക്കുന്നു. വിശേഷദിവസങ്ങളിൽ ദേവിയുടെ ബിംബത്തിന്മേൽ ചാർത്തിക്കുകയും ചെയ്യുന്നുണ്ടു്. ഈ പവൻമാലയിൽ ഒററക്കുഴവെച്ചതായ പതിനെട്ടു് അരപ്പവനും ഒരു മുഴുപ്പവനുമാണുള്ളതു്. ഇങ്ങിനെ-പറയുകയാണെങ്കിൽ കിളിരൂർകുന്നിന്മേൽ ബ്ഭ

ഗവതിയുടെ അത്ഭുതമാഹാത്മ്യങ്ങളും ഇനിയും വളരെയു ണ്ട്. വിസ്തരഭയത്താൽ അതിനായി തുനിയുന്നില്ല. ഈ ദേവിയുടെ പ്രതിഷ്ഠയെപ്പററി ഒരു വിദ്വാൻ ഉണ്ടാക്കീട്ടു ള്ളതായി കേട്ടിട്ടുള്ള ശ്ലോകംകൂടി താഴെ എഴുതിക്കൊ ള്ളുന്നു.

“കോളംബാബ്ദേ ‘സ്വച്ഛജ്യോ’ർമീനകൃതിഝഷഗേ കീരദേശാലയേ
(സ്മിൻ
മംഗല്യേ സന്മുഹൂർത്തേ നിജജനഹിതകൃൽ ബിംബലീശോ മഹാത്മാ
യസ്യാം ബിംബപ്രതിഷ്ഠാം ക്ഷിതിവിബുധവരൈഃ കാരയാമാസ ധീര-
സ്സാം ദേവീ ശൈലകന്യാം കലയതു കശലം സർവ്വദാ സർവ്വദാ നഃ.”

ഈ ശ്ലോകംകൊണ്ടു് ഇവിടെ ദേവീപ്രതിഷ്ഠ നട ന്നതു കൊല്ലം ഒരുനൂററിപ്പതിനേഴാമാണ്ടു മീനമാസത്തി ലാണെന്നും അതു നടത്തിച്ചതു തദ്ദേശവാസികളായ ജ നങ്ങളുടെ ഇഷ്ടപ്രകാരം തെക്കുംകൂർ രാജാവാണെന്നും സ്പഷ്ടമാകുന്നുണ്ടല്ലോ.

---

## ൩. പാഴൂർ പെരുന്തൃക്കോവിൽ

---

ഒരിക്കൽ ഒരു നമ്പൂരി വിവാഹം കഴിക്കണമെന്നു നിശ്ചയിച്ചു ജാതകം നോക്കിക്കാനായി ചില സ്ത്രീജാത കങ്ങളും തന്റെ ജാതകവുംകൊണ്ടു പാഴൂർ കണിയാ രുടെ അടുക്കൽച്ചെന്നു. കണിയാർ ജാതകങ്ങളെല്ലാം വാങ്ങി ആകപ്പാടെ ഒന്നു നോക്കീട്ടു, തമ്പുരാനിപ്പോഴും

വലിയ ഗ്രഹപ്പിഴക്കാലമാണ്. ഒരു കൊല്ലത്തിനകം അവിടുന്നു തീപ്പെട്ടുപോകുമെന്നാണ് ജാതകംകൊണ്ടു കാണുന്നത്. അതിനാൽ ജാതകംനോക്കണമെങ്കിൽ ഒരുകൊല്ലം കഴിഞ്ഞിട്ടു മതി. ഈ ഗ്രഹപ്പിഴ നീങ്ങികിട്ടണമെങ്കിൽ അതിനു തക്കവണ്ണമുള്ള പുണ്യകർമ്മമെന്തെങ്കിലും ചെയ്യണം. അത്ര എളുപ്പമല്ലല്ലോ" എന്നു പറഞ്ഞു. ഇതു കേട്ടപ്പോഴേ നമ്പൂരിക്കു സാമാന്യത്തിലധികം വ്യസനമുണ്ടായിയെന്നുള്ളതു പറയണമെന്നില്ലല്ലോ. അദ്ദേഹം ഇതിനു മറുപടിയായി ഒന്നും മിണ്ടാതെ അവിടെനിന്നിറങ്ങിപ്പോയി. അപ്പോഴേക്കും നേരം സന്ധ്യയായിത്തുടങ്ങിയതിനാൽ പുഴയിലിറങ്ങിക്കുളിച്ച് ഒരു നമ്പൂരിയുടെ ഇല്ലത്തുപോയി അത്താഴവും കഴിച്ച് അവിടെക്കിടന്നു.

തന്റെ മരണത്തെക്കുറിച്ചുള്ള വിചാരം നിമിത്തം നമ്പൂരിക്കു രാത്രിയിൽക്കിടന്നിട്ട് ഉറക്കം വന്നില്ല. അദ്ദേഹം അവിടെക്കിടന്നുകൊണ്ട് ഈ ഗ്രഹപ്പിഴ നീങ്ങാനെന്താണു ചെയ്യേണ്ടതെന്നു വിചാരിച്ചു തുടങ്ങി. അദ്ദേഹം വിചാരിച്ചു വിചാരിച്ച് ഒടുക്കം, ഒരു ക്ഷേത്രം പണിയിച്ചു ശിവപ്രതിഷ്ഠ കഴിപ്പിച്ച് അവിടെ നിത്യനിദാനം മാസവിശേഷം, ആട്ടവിശേഷം മുതലായവയ്ക്കു വേണ്ടുന്ന മുതൽകൊടുത്തേക്കണമെന്നു നിശ്ചയിക്കുകയും അതിനുള്ള മുതൽ തന്റെ മനസ്സങ്കല്പംകൊണ്ടു നീക്കിവെക്കുകയും ചെയ്തു.

പിറ്റെദിവസം രാവിലെ അദ്ദേഹം വീണ്ടും കണിയാരുടെ അടുക്കൽച്ചെന്നു തന്റെ ആയുസ്സിനെക്കുറിച്ചു

കണ്ടുകൂടി ചിന്തിച്ചു പറയണമെന്നു പറഞ്ഞു. കണിയാർ വീണ്ടും നോക്കിയപ്പോൾ അദ്ദേഹത്തിനു ദീർഘായുസ്സ്യോഗം കാണുകയാൽ, "തമ്പുരാനെന്തോ വലുതായ ഒരു പുണ്യകർമ്മം ചെയ്തിരിക്കുന്നതായികാണുന്നുണ്ട്. ഇനി ഭയപ്പെടാനൊന്നുമില്ല. അവിടുത്തെ ദീർഘായുസ്സ്യോഗം സിദ്ധിച്ചിരിക്കുന്നു. ഇനി ഉടനെ വിവാഹം നടത്താം" എന്നു പറയുകയും ജാതകം നോക്കിക്കൊടുക്കുകയും ചെയ്തു. എങ്കിലും താൻ നിശ്ചയിച്ച പുണ്യകർമ്മം സാധിച്ചതിനു ശേഷമല്ലാതെ വിവാഹം കഴിക്കുന്നില്ലെന്നു നമ്പൂരി തീർച്ചയാക്കി.

അക്കാലത്തു പാഴൂർതന്നെ തച്ചുശാസ്ത്രനിപുണനും യോഗ്യനുമായ ഒരു തച്ചൻ (ആശാരി) ഉണ്ടായിരുന്നു. നമ്പൂരി അവന്റെ അടുക്കൽച്ചെന്നു വൈക്കത്തു പെരുന്തൃക്കോവിൽ ക്ഷേത്രംപോലെ ഒരു ക്ഷേത്രം പണികഴിപ്പിക്കേണ്ടിയിരിക്കുന്നുവെന്നും അതിലേയ്ക്കു ഒരു കണക്കുണ്ടാക്കുകയും സ്ഥാനം നിശ്ചയിക്കുകയും പണി നടത്തിച്ചുതരികയും ചെയ്യണമെന്നും പറഞ്ഞു. തച്ചൻ അപ്രകാരം ചെയ്യാമെന്നു സമ്മതിക്കുകയും വൈക്കത്തു പെരുന്തൃക്കോവിൽ ക്ഷേത്രത്തിന്റെ ആകൃതിയൊപ്പിച്ചു കണക്കുണ്ടാക്കുകയും ക്ഷേത്രം പണിയുന്നതിനു പൂർവ്വവാഹിനിയായ (കിഴക്കോട്ടൊഴുകുന്ന) പാഴൂർപ്പുഴയുടെ വക്കത്ത് ഒരു സ്ഥാനം കാണുകയും അവിടെ ആ കണക്കൊപ്പിച്ച് ഒരമ്പലം പണിതീർക്കുകയും ചെയ്തു. നമ്പൂരി അവിടെ ശിവപ്രതിഷ്ഠ, കലശം മുതലായവ നടത്തുകയും ഒരു മഹാക്ഷേത്രത്തിൽ വേണ്ടുന്ന അഞ്ചുപൂജ, മൂന്നു ശീവേലി,

നവകം, പഞ്ചഗവ്യം മുതലായവ പ്രതിദിനം നടക്കുന്നതിന്നും മാസവിശേഷം ആട്ടവിശേഷം മുതലായവയ്ക്കും വേണ്ടുന്ന വസ്തുവകകളും ആ ദേവന്റെ വകയ്ക്കായി കൊടുക്കുകയും ചെയ്തു. ഇപ്രകാരമാണു് പാഴൂർ പെരുന്തൃക്കോവിൽ ക്ഷേത്രമുണ്ടായതു്. ആ ക്ഷേത്രം വൈക്കത്തു പെരുന്തൃക്കോവിൽ ക്ഷേത്രത്തിന്റെ ആകൃതിയിൽത്തന്നെയാണു് ഇപ്പോഴും കാണപ്പെടുന്നതു്. ഇനി ഈ ക്ഷേത്രം സംബന്ധിച്ചുള്ള ചില വിശേഷങ്ങൾ പറയാനുണ്ടു്. അവതാഴെ കുറിക്കുന്നു.

പാഴൂർ പെരുന്തൃക്കോവിൽക്ഷേത്രം പണിനടത്തിയ തച്ചുപ്പുണിക്കൻ നല്ല കണക്കനായിരുന്നുവെന്നു മുൻപു പറഞ്ഞിട്ടുണ്ടല്ലോ. അതിനാലവനെ ക്ഷേത്രങ്ങൾക്കു കണക്കുനിശ്ചയിക്കുന്നതിനും സ്ഥാനം കാണുന്നതിനും മറ്റുമായി പല സ്ഥലങ്ങളിൽനിന്നും ആളുകൾ വന്നു കൊണ്ടുപോവുക പതിവായിരുന്നു. ക്ഷേത്രം പണിതുടങ്ങിയാൽ അതു മുഴുവനായി കലശം കഴിയുന്നതുവരെ പ്രധാന തച്ചൻ പൂണൂൽ ധരിച്ചിരിക്കണമെന്നും ക്ഷൌരം ചെയ്യിക്കാൻ പാടില്ലെന്നും ഒരേർപ്പാടുണ്ടല്ലോ. അതിനാൽ ഈ തച്ചുപ്പുണിക്കൻ എന്നും പൂണൂൽ ധരിച്ചുകൊണ്ടും ക്ഷൌരം ചെയ്യിക്കാതെയുമാണു് ഇരുന്നിരുന്നതു്. ക്ഷേത്രം പണിക്കു പ്രാധാന്യം വഹിച്ചുകൊണ്ടിരിക്കാനല്ലാതെ അവനു സമയം കിട്ടിയിരുന്നില്ല. അവന്റെ ചുമതലയിൽ ഒരു സ്ഥലത്തു ഒരമ്പലം പണിതുടങ്ങിയാൽ അതു മുഴുവനാകുന്നതിനുമുൻപു വേറെ നാലു ദിക്കിൽ തുടങ്ങും. അതിനാലവൻ എന്നും താടിയും തലയും വളർത്തികൊ

ണ്ടും പൂണൂൽ ധരിച്ചുകൊണ്ടുമിരുന്നു. അവന്റെ ദേഹം വെളുത്തുചുവന്നും തടിച്ചുരുണ്ടും, സ്വല്പം കുടവയറോടു കൂടിയതുമായിരുന്നു. കാഴ്ചയിൽ അവൻ നല്ല ശ്രീമാനും തേജസ്വിയും ആകപ്പാടെ യോഗ്യനുമായിരുന്നു. ഇതെല്ലാംകൊണ്ടും ഇവനെക്കണ്ടിട്ടു പരിചയമില്ലാത്തവൻ ഒരാഢ്യൻനമ്പൂരിയാണെന്നു തെറ്റിദ്ധരിക്കുക സാധാരണവുമായിരുന്നു.

ഈ തച്ചുപ്പണിക്കനെ ഒരിക്കൽ ഒരമ്പലത്തിനു സ്ഥാനം നോക്കി നിശ്ചയിക്കാനായി കായംകുളത്തു രാജാവിന്റെ കല്പനപ്രകാരം ആളുകൾ വന്ന് ഒരു തോണിയിൽ കയറ്റിക്കൊണ്ടുപോയി. ആ തോണി വേമ്പനാട്ടുകായലിലായപ്പോൾ തെക്കുനിന്നു വടക്കോട്ട് ഒരു ബോട്ടുവരുന്നതു കണ്ടു. ആ ബോട്ടിൽ പൂരാടം പിറന്ന ശക്തനായ ചെമ്പകശ്ശേരി (അമ്പലപ്പുഴ) രാജാവായിരുന്നു. ബോട്ടും തോണിയും തമ്മിൽ ഒട്ടടുത്തപ്പോൾത്തന്നെ രാജാവു തച്ചുപ്പണിക്കനെക്കാണുകയും വിശിഷ്ടനായ ഒരു ബ്രാഹ്മണശ്രേഷ്ഠനാണെന്നു തീർച്ചപ്പെടുത്തി ബോട്ടിനകത്ത് എണീറ്റുനില്ക്കുകയും ചെയ്തു. രാജാവിനെക്കണ്ടു തോണിയിൽ തച്ചനും എണീറ്റുനിന്നു. ബോട്ടും തോണിയുമായി നല്ലപോലെ അടുത്തപ്പോൾ രാജാവു തച്ചനോട് "ആരാണ്?" എന്നു ചോദിച്ചു. എന്നാൽ, രാജാവിനു വിക്കുനിമിത്തം വാക്കുകൾ നേരേ പുറപ്പെടാതെയിരുന്നതിനാൽ വിക്കിവിക്കി "ആ ആ ആരാണ്?" എന്നാണ് ചോദിച്ചത്. തച്ചുപ്പണിക്കനും വിക്കിയായിരുന്നതിനാൽ "അ അ അടിയൻ ത ത ത തച്ചനാണേ" എന്നു പറഞ്ഞു. ഇതു കേട്ട

പ്പോൾ, ഇവൻ തന്നേക്കാൾ ആഭിജാത്യമുള്ള ആഢ്യന്മാരിലാരെങ്കിലുമായിരിക്കുമെന്നു വിചാരിച്ചു ബ്രാഹ്മണനായ താൻ സബഹുമാനം എണീറ്റുനിന്നു പോയതുകൊണ്ടുള്ള കുണ്ഠിതവും തച്ചനും വിക്കിവിക്കിപ്പറഞ്ഞതു തന്നെ പരിഹസിച്ചാണെന്നു വിചാരിച്ചുണ്ടായ കോപവും രാജാവിനു സഹിക്കവയ്യാതെയായി. ഉടനെ അദ്ദേഹം ഒരു വാളുമായി ആ തോണിയിൽച്ചാടിക്കയറുകയും തച്ചന്റെ കഴുത്തു വെട്ടിമുറിച്ചു കായലിലിടുകയും ചെയ്തിട്ടു പോകേണ്ടിയിരുന്ന ദിക്കിലേക്കു പോവുകയും ചെയ്തു.

ആ ദിവസം പാഴൂർ പെരുംതൃക്കോവിൽ ഉച്ചശ്ശീവേലിക്കെഴുന്നള്ളിച്ച് ആദ്യത്തെ പ്രദക്ഷിണം കിഴക്കേനടയിലായപ്പോൾ — മതി, അകത്തെഴുന്നള്ളിച്ചു നട പൂട്ടട്ടെ. എന്റെ തച്ചൻ മരിച്ചിരിക്കുന്നു; എനിക്ക് അതുകൊണ്ടുള്ള വ്യസനം സഹിക്കവയ്യാതെയുമായിരിക്കുന്നു — എന്നൊരശരീരിവാക്കു കേൾക്കപ്പെട്ടു. ഇതു പാഴൂർ പെരുംതൃക്കോവിൽ ഭഗവാന്റെ അരുളപ്പാടാണെന്നു വിശ്വസിച്ചു ഉടനെ അകത്തെഴുന്നള്ളിക്കുകയും നട പൂട്ടുകയും ചെയ്തു. ഇപ്പോഴും അവിടെ ഉച്ചശ്ശീവേലിക്ക് ഒരു പ്രദക്ഷിണമേ പതിവുള്ളു.

പാഴൂർ പെരുംതൃക്കോവിൽ ക്ഷേത്രത്തിൽ പതിവായി നിവേദ്യം വകയ്ക്കും മറ്റുമുള്ള അരിയളന്നു കൊടുക്കുക മുതലായ പ്രവൃത്തികൾ നടത്തുന്നതിന് ഒരു മൂത്തതുണ്ടായിരുന്നു. അദ്ദേഹത്തിനു ആ ക്ഷേത്രത്തിൽനിന്നു പല അനുഭവങ്ങളും ആദായങ്ങളും നിശ്ചയിച്ചിട്ടുണ്ടായിരുന്നു. അദ്ദേഹം വലിയ ചതുരംഗപ്പോരുകാരനായിരുന്നു. ചതു

രംഗം വെച്ച് അദ്ദേഹം പലരെ തോല്പിക്കുകയും ആരോടും തോല്ക്കാതിരിക്കുകയും ചെയ്തിരുന്നതിനാൽ ചതുരംഗത്തിൽ തന്നെ തോല്പിക്കുന്നതിനു ഭൂലോകത്തിലാരുമില്ലെന്ന് ഒരഹമ്മതി അദ്ദേഹത്തിനു കലശലായിത്തീർന്നു.

അങ്ങിനെയിരിക്കുന്ന കാലത്ത് ആ ദേശക്കാരനും 'കുരുർ' എന്ന് ഇല്ലപ്പേരുമായ ഒരു നമ്പൂരിയും ഈ മൂത്തതുംകൂടി ഒരു ദിവസം ചതുരംഗം വെയ്ക്കുകയും നമ്പൂരി മൂത്തതിനെ തോല്പിക്കുകയും ചെയ്തു. അപ്പോൾ മൂത്തത്, "ഒരുപ്രാവശ്യംകൂടി വെയ്ക്കുകയാണെങ്കിൽ ഞാനങ്ങേ തോല്പിയ്ക്കും" എന്നു പറഞ്ഞു. "തോല്പിച്ചില്ല, മൂത്തതിനെ ഞാൻ തോല്പിക്കുകയാണു ചെയ്തതെങ്കിലോ?" എന്നു നമ്പൂരി ചോദിച്ചു. "അങ്ങിനെ വരികയാണെങ്കിൽ എനിയ്ക്കു ഈ ക്ഷേത്രത്തിലുള്ള അവകാശങ്ങളും മുഴുവനും ഞാനങ്ങേയ്ക്ക് ഒഴിഞ്ഞുതന്നേയ്ക്കും" എന്നു മൂത്തതു പറഞ്ഞു. അപ്രകാരം മൂത്തതിനെക്കൊണ്ടു സത്യം ചെയ്യിച്ചതിൻ്റെശേഷം നമ്പൂരി മൂത്തതിനോടുകൂടി വീണ്ടും ചതുരംഗം വെയ്ക്കുകയും മൂത്തതിനെ തോല്പിക്കുകയുംചെയ്തു. മൂത്തതു സത്യപ്രകാരം ക്ഷേത്രത്തിലെ സകലയവകാശങ്ങളും നമ്പൂരിക്ക് ഒഴിഞ്ഞുകൊടുത്തിട്ടു കുടുംബസഹിതം ആ ദേശത്തുനിന്നു പൊയ്ക്കളഞ്ഞു. അതിനാൽ ഇപ്പോഴും പാഴൂർ പെരുംതൃക്കോവിൽക്ഷേത്രത്തിൽ മൂത്തതല്ല, മൂത്തതു നടത്തിവന്നിരുന്ന പ്രവൃത്തികളെല്ലാം ഇപ്പോൾ അവിടെ കുരുനമ്പൂരിയുടെ ആൾക്കാരായ ചിലരാണ് നടത്തിവരുന്നത്. മൂത്തതിനുണ്ടായിരുന്ന അനുഭവങ്ങളെല്ലാം ദേവസ്വത്തിൽനിന്നു കുരുനമ്പൂരിക്കു കൊടുത്തുവരുന്നുമുണ്ട്.

പാഴൂർ പെരുംതൃക്കോവിൽക്ഷേത്രത്തിൻെറ തിരുമുററത്തു വളരെ പഴക്കമുള്ളതായ ഒരു വരിക്കപ്ലാവു ഇപ്പോഴും നില്ക്കുന്നുണ്ടു്. അതുണ്ടായതെന്നാണെന്നു് ഓൎമ്മയുള്ളവരായി ഇപ്പോളാരും ആ ദിക്കിലെങ്ങുമാരുമില്ല. വലിയ വയോവൃദ്ധന്മാരോടു ചോദിച്ചാലും അവരോൎമ്മയുള്ള കാലംമുതൽ അതങ്ങിനെ അവിടെ നില്ക്കുന്നുണ്ടെന്നു പറയും. അതിനെ 'കീഴ്ലോകത്തു വരിക്ക' എന്നാണു് എല്ലാവരും പറഞ്ഞുവരുന്നതു. ആ പ്ലാവിൻെറ ആഗമത്തെക്കുറിച്ചുള്ള ഐതിഹ്യം ഏററവും രസകരമാണു്.

ഒരിക്കൽ പാഴൂർ പെരുംതൃക്കോവിലെ കലശക്കുടങ്ങളും മുക്കാനായി ക്ഷേത്രത്തിൽ പ്രവൃത്തിക്കാരിൽ ഒരാളും പുഴയിൽ കൊണ്ടുപോയി. ആ കൂട്ടത്തിൽ ഒരു സ്വൎണ്ണക്കുടംകൂടിയുണ്ടായിരുന്നു. അതു ക്ഷേത്രത്തിൽ പതിവായിട്ടുള്ള നവകത്തിനു ബ്രഹ്മകുടമായി ഉപയോഗിക്കുന്നതായിരുന്നു. ആ കുടം മുക്കിയപ്പോളതു കയ്യിൽനിന്നു തെററി വെള്ളത്തിൽത്താണുപോവുകയും ചെയ്തു. ഉടനെ ആ കഴകക്കാരൻ "അയ്യോ പൊൻകുടം പോയല്ലോ" എന്നു പറഞ്ഞു് ആററിൽ ചാടി മുങ്ങി. കുടം താണുതാണു പോകുന്നതു് അയാൾക്കു കാണാമായിരുന്നു. എങ്കിലും പിടിക്കാൻ കിട്ടിയില്ല. അതിനാൽ അയാളും കുടത്തിൻെറ പിന്നാലെ പോയി. അങ്ങിനെ വളരെ താഴെച്ചെന്നപ്പോൾ വെള്ളമവസാനിക്കുകയും അവിടമൊരു കരപ്രദേശമായിക്കാണപ്പെടുകയും ചെയ്തു. അവിടെ കുറെ ആളുകൾകൂടി ചക്കപ്പുഴം തിന്നുകൊണ്ടിരിക്കുന്നുണ്ടായിരുന്നു. അവർ ഈ മനുഷ്യനെക്കണ്ടപ്പോൾ ഒരു ത്തു

ണ്ടം ചക്കപ്പഴം ഇയ്യാൾക്കും തിന്നാനായിക്കൊടുക്കുകയും അതിലുള്ള കുരുവെല്ലാം തിരിയെ ഏല്പിക്കണമെന്നു പറയുകയും ചെയ്തു. അയാൾ ആ ചക്കപ്പഴം തിന്നുനോക്കിയപ്പോൾ അതിൻെറ മാധുര്യം അസാധാരണമായി അയാൾക്കു തോന്നി. അത്ര വിശേഷപ്പെട്ട ചക്കപ്പഴം അയാൾ അതിന്നുമുമ്പു് ഒരിക്കലും തിന്നിട്ടില്ലായിരുന്നു. എന്തായാലും ഇതിൻെറ ഒരു കുരു തട്ടിയെടുത്തു നമ്മുടെ ദിക്കിൽ കൊണ്ടുപോകണം" എന്നു് അയാൾ നിശ്ചയിക്കുകയും അവിടെയുള്ളവരറിയാതെ ഒരു കുരു മുണ്ടിനടിയിൽ ഒളിച്ചുവെക്കുകയും ചെയ്തു. പിന്നെ ആ മനുഷ്യൻ പൊൻകുടവുമെടുത്തു് അവിടെയുണ്ടായിരുന്നവരോടു യാത്രയും പറഞ്ഞു തിരിച്ചുപോരികയും പാഴൂർ പെരുംതൃക്കോവിൽ ക്ഷേത്രത്തിൻെറ കടവിൽത്തന്നെ വന്നു കയറുകയും ചെയ്തു. അയാൾ മോഷ്ടിച്ചു കൊണ്ടുപോന്ന ചക്കക്കുരു കുഴിച്ചിട്ടു മുളപ്പിച്ചുണ്ടാക്കിയ പ്ലാവിനെയാണു് ഇപ്പോൾ 'കീഴ് ലോകത്തു പരിക്ക്’ എന്നു പറഞ്ഞുവരുന്നതു്. ഇങ്ങിനെ അനേകം വിശേഷങ്ങളോടുകൂടിയതാണു പാഴൂർ പെരുംതൃക്കോവിൽ എന്നു പറഞ്ഞുകൊണ്ടു് ഈ ഉപന്യാസത്തെ അവസാനിപ്പിച്ചുകൊള്ളുന്നു.

## ൪. ഏറ്റുമാനൂർ ക്ഷേത്രം.

പുരഹരിണപുര(ഏറ്റുമാനൂർ)മഹാദേവക്ഷേത്രം യശഃപുഷ്ടികൊണ്ടും പ്രസിദ്ധികൊണ്ടും തിരുവിതാംകൂറിലുള്ള മഹാക്ഷേത്രങ്ങളിൽ ഒട്ടും അപ്രധാനമല്ലാത്തതാണെന്നുള്ളതിനു സംശയമില്ല. ഇവിടെ ഖരപ്രകാശമഹഷിയാൽ പ്രതിഷ്ഠിക്കപ്പെട്ട അഘോര(അത്യുഗ്ര)മൂർത്തിയായ ശിവന്റെ സാന്നിദ്ധ്യം ആദ്യകാലം മുതല്ക്കുതന്നെ ഉണ്ടായിരുന്നുവെന്നും പിന്നീട് തപസ്വിയായ ഒരു ബ്രാഹ്മണന്റെ ശാപം നിമിത്തം ഈ സ്ഥലം ആയിരം സംവത്സരകാലം വലിയ വനമായി കിടന്നുപോയിയെന്നും തദനന്തരം പ്രസിദ്ധനായിരുന്ന വില്വമംഗലത്തു സ്വാമിയാരാണ് ഈ സ്ഥലം കണ്ടുപിടിക്കുകയും മുപ്പത്തറുനാഴിക ചുററളവുള്ള സ്ഥലം മുഴുവനും ദേവന്റെ സങ്കേതമാക്കിത്തീക്കുകയും ഈ സ്ഥലത്തുനിന്നുള്ള ആദായംകൊണ്ടും അയൽദേശവാസികളായും മററുമുള്ള മഹാജനങ്ങളുടെ സഹായത്തോടുകൂടിയും ഇവിടെ ക്ഷേത്രം പണികഴിപ്പിക്കുകയും പ്രസിദ്ധതന്ത്രിയായ താഴമൺപോററിയെക്കൊണ്ടു ദേവനു നവീകരണത്തോടുകൂടി കലശം മുതലായ ക്രിയകൾ നടത്തിക്കുകയും പടിത്തരം നിശ്ചയിക്കുകയും മററും ചെയ്തതെന്നുമാണ് ഐതിഹ്യം. അതൊക്കെയെങ്ങിനെയായാലും ഇവിടെ അസാമാന്യമായി ദേവസാന്നിധ്യമുണ്ടെന്നും ഇവിടുത്തെ ദേവന്റെ മാഹാത്മ്യം അത്ഭുതകരമാണെന്നുമുള്ളതിനു സംശയമില്ല. ഏറ്റുമാനൂർദേവന്റെ പ്രസിദ്ധി കേരളത്തിൽ മാത്രമല്ല;

പരദേശങ്ങളിലും ധാരാളമായി വ്യാപിച്ചിട്ടുണ്ട്. ഈ ദേവസന്നിധിയിൽ ഭക്തിയോടുകൂടി ഭജനമിരുന്നാൽ ഒഴിയാത്ത ബാധയും ഭേദപ്പെടാത്ത രോഗവുമില്ലെന്നുള്ളതു ലോകപ്രസിദ്ധമാണു. ആ ദേവസന്നിധിയിൽ പ്രാർത്ഥിച്ചാൽ സാധിക്കാത്ത കാര്യവുമില്ല. അതിനാൽ പലവിധത്തിലുള്ള കാര്യസിദ്ധിയെ ഉദ്ദേശിച്ചു പല സ്ഥലങ്ങളിൽനിന്നും അനേകമാളുകൾ പ്രതിദിനമെന്നപോലെ ഇപ്പോഴും അവിടെ വരികയും ഭജിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നുണ്ട്. രക്ഷസ്സ്, അപസ്മാരം എന്നീ ബാധകളെ ഒഴിക്കുന്ന വിഷയത്തിലാണ് ഏറ്റുമാനൂർ മഹാദേവന്റെ ശക്തി സവിശേഷം പ്രത്യക്ഷപ്പെട്ടു കാണുന്നത്. ഇവ ഇതരദേവസന്നിധികളിൽപ്പോയാൽ എളുപ്പത്തിൽ ഒഴിയുകയില്ലല്ലോ. അതിനാൽ ഇവിടെ ഭജനത്തിനായും മറ്റും വരുന്നവരിൽ അധികംപേരും രക്ഷസ്സോ അപസ്മാരമോ ബാധിച്ചവരായിരിക്കും; വേറെ കാര്യങ്ങളെ ഉദ്ദേശിച്ചും ഇവിടെ പലരും വരുന്നുണ്ട്. വിശ്വാസവും ഭക്തിയുമുള്ളവരിലാരും ഈ ദേവന്നിധിയിൽ വന്നിട്ടു കാര്യം സാധിക്കാതെ മടങ്ങിപ്പോയിട്ടില്ല.

പണ്ടൊരിക്കൽ ഒരു ചെമ്പകശ്ശേരി (അമ്പലപ്പുഴ) രാജാവിനു സഹിക്കവഹിയാതെയുള്ള ഒരു വയററിൽവേദനയുണ്ടായി. അനേകം വൈദ്യന്മാരെക്കൊണ്ടു ചികിത്സിപ്പിക്കുകയും പല ക്ഷേത്രങ്ങളിൽ ഭജനമിരിക്കുകയും ചെയ്തിട്ടും വയററിൽ വേദനയ്ക്കു യാതൊരു കുറവുമുണ്ടായില്ല. പിന്നെ ഏറ്റുമാനൂർ ദേവസന്നിധിയിൽച്ചെന്നു

ഭജിച്ചാൽ ഈ ഉദരവ്യാധി ശമിക്കുമെന്നു കാണുകയാൽ രാജാവു് അവിടെച്ചെന്നു ഭജനം തുടങ്ങി. നാല്പത്തൊന്നു ദിവസത്തെ ഭജനം കഴിഞ്ഞപ്പോൾത്തന്നെ രാജാവിന്റെ വേദന വളരെക്കുറയുകയും ഒരുവിധം സഹിക്കാമെന്നുള്ള സ്ഥിതിയാവുകയും ചെയ്തു. പിന്നെയും അദ്ദേഹം ഭക്തിയോടും വിശ്വാസത്തോടും നിഷ്ഠയോടുംകൂടി ഒരു സംവത്സരം ഭജിച്ചു. വയററിൽവേദന നിശ്ശേഷം മാറി രാജാവു് പൂർണ്ണസുഖത്തെ പ്രാപിച്ചു. ഭജനം ഏതാണ്ടു പതിനൊന്നു മാസമായപ്പോൾത്തന്നെ രാജാവു് ഭജനം കാലംകൂടുന്ന ദിവസം ക്ഷേത്രത്തിൽ ഒരു സദ്യയും വിളക്കും കഴിക്കണമെന്നു നിശ്ചയിച്ചു. അതു നിശ്ചയിച്ച ദിവസം രാത്രിയിൽ കിടന്നുറങ്ങിയ സമയം രാജാവിനു ഒരു സ്വപ്നമുണ്ടായി. അദ്ദേഹത്തിന്റെ അടുക്കൽ ഒരാൾ ചെന്നു, "എനിക്കു സദ്യയും വിളക്കുമൊന്നുമാവശ്യമില്ല; വിചാരിച്ചിട്ടുള്ള സംഖ്യ പണ്ടമായിട്ടോ പണമായിട്ടോ തന്നാൽ മതി" എന്നു പറയുന്നതായിട്ടാണു സ്വപ്നം കണ്ടതു്. ഇതു് ഏററുമാനൂർ മഹാദേവൻതന്നെ അരുളിച്ചെയ്തതാണെന്നു അദ്ദേഹത്തിനു തോന്നി. പിറേറദിവസം പ്രശ്നം വെപ്പിച്ചുനോക്കിച്ചിട്ടു് അങ്ങിനെതന്നെ വിധിക്കുകയും ചെയ്തു. അതിനാൽ രാജാവു് സദ്യയ്ക്കും വിളക്കിനുമായി നിശ്ചയിച്ചിരുന്ന സംഖ്യയിൽനിന്നു ഏതാനും ചെലവുചെയ്തു ഓടുകൊണ്ടു് ഒരു വൃഷഭവിഗ്രഹം വാർപ്പിച്ചു ഭജനം കാലംകൂടിയ ദിവസം നടയ്ക്കുവെക്കുകയും ശേഷം പണം ഭണ്ഡാരത്തിലിടുകയും ചെയ്തു. ആ വൃഷഭവിഗ്രഹത്തിന്റെ അകം പൊള്ളയാ

ണ്ടു്. അതിന്റെ ഒരു വശത്തു് ഒരു ദ്വാരവും ആ ദ്വാരത്തിനു ശംഖുപിടിയായിട്ടു് ഒരടപ്പുമുണ്ടു്. ആ വിഗ്രഹത്തിനകത്തു നിറച്ചു ചെന്നെല്ലുപിത്താക്കി അടച്ചാണു് അതു നടയ്ക്കു വെച്ചതു്. അതു നടയ്ക്കുവെച്ച ദിവസം രാത്രിയിൽ രാജാവിനു വീണ്ടും ഒരു ദർശനമുണ്ടായി. അദ്ദേഹം കിടന്നുറങ്ങിയ സമയം, മുമ്പു സ്വപ്നത്തിൽക്കണ്ട ആൾതന്നെ അദ്ദേഹത്തിന്റെഅടുക്കൽച്ചെന്നു, "ഞാൻ വളരെ സന്തോഷിച്ചിരിക്കുന്നു. ഇനി അങ്ങേക്കു വയററിൽവേദന ഒരിക്കലുമുണ്ടാവുകയില്ല. നാളെത്തന്നെ സ്വദേശത്തേക്കു പൊയ്ക്കൊള്ളൂ. അങ്ങു നടയ്ക്കു് വെച്ചിരിക്കുന്ന വൃഷഭവിഗ്രഹത്തിന്റെ അടപ്പു തുറന്നു് ഒരു നെല്ലെടുത്തു ഭക്ഷിച്ചാൽ ആർക്കും ഏതുവിധത്തിലുള്ള ഉദരവ്യാധിയും ശമിക്കും" എന്നു പറഞ്ഞതായിട്ടു് അദ്ദേഹത്തിനു തോന്നി. രാജാവു് ആ വിവരം ദേവസ്വക്കാരെ അറിയിച്ചിട്ടു പിറേറദിവസംതന്നെ സ്വദേശത്തേക്കു പോയി. ആ വൃഷഭവിഗ്രഹം ഇപ്പോഴും ഏററുമാനൂർ ക്ഷേത്രത്തിൽ മണ്ഡപത്തിലിരിക്കുന്നുണ്ടു്. അതിൽ നിന്നു നെല്ലെടുത്തു തിന്നിട്ടു പലക്കും ഉദരവ്യാധി ഭേദമാകുന്നുമുണ്ടു്. ഭക്തിയും വിശ്വാസവുമില്ലാത്തവർക്കു യാതൊരു ഫലവും കാണുകയില്ലെന്നു മാത്രമേ ഉള്ളൂ.

പണ്ടൊരു കാലത്തു ഒരു പൂഞ്ഞാററിൽത്തമ്പുരാൻ ആളറിയാതെ ഒരു പരദേശബ്രാഹ്മണനെ വെട്ടിക്കൊന്നു. ആ ബ്രഹ്മരക്ഷസ്സു തമ്പുരാനെ ബാധിക്കുകയും തന്നിമിത്തം തമ്പുരാൻ വലിയ കഷ്ടസ്ഥിതിയിലായിത്തീരുകയും ചെയ്തു. ആ രക്ഷസ്സിനെ ഒഴിക്കാനായിട്ടു തമ്പു

രാൻ പലരേക്കൊണ്ടും മന്ത്രവാദങ്ങൾ ചെയ്യിക്കുകയും അനേകം ദേവാലയങ്ങളിൽ ഭജനമിരിക്കുകയും ചെയ്തിട്ടും യാതൊരു ഫലവുമുണ്ടായില്ല. ഒടുക്കം അദ്ദേഹം ഏററുമാന്നൂർ ദേവസന്നിധിയിലെത്തി. ഏററവും നിഷ്ഠയോടുകൂടി ഭജനം തുടങ്ങി. നാല്പത്തൊന്നാം ദിവസം രക്ഷസ്സു തുള്ളി സത്യം ചെയ്തു കഴിഞ്ഞുപോയി. അനന്തരം തമ്പുരാൻ പ്രതിദിനം മുപ്പത്താറു ബ്രാഹ്മണർക്കു വീതം ക്ഷേത്രത്തിൽ നമസ്കാരം (ഭക്ഷണം) കൊടുക്കുന്നതിനു വേണ്ടുന്ന വസ്തുവകകൾ ദേവസ്വത്തിലേക്കു വെച്ചൊഴിഞ്ഞുകൊടുത്തു. ആ മുപ്പത്താറു നമസ്കാരം ഇപ്പോഴും അവിടെ മുടക്കം കൂടാതെ നടന്നുവരുന്നുണ്ട്.

ഒരിക്കൽ സാമൂതിരിപ്പാട്ടു തമ്പുരാൻെറ ഭാഗിനേയിയും 'മാധവി' എന്നു പേരുമായ ഒരു തമ്പുരാട്ടിയുടെ തലയിൽ ഒരു വലിയ വ്രണമുണ്ടായി. അനേകം ചികിത്സകൾ ചെയ്തിട്ടും യാതൊരു ഫലവുമുണ്ടായില്ല. ഒടുക്കം വ്രണം വളരെ വർദ്ധിക്കുകയും പുഴുക്കുകയും ചെയ്തു. അപ്പോൾ തമ്പുരാട്ടിക്കു വേദനയും മനസ്താപവും സഹിക്കാൻ വയ്യാതെയായിത്തീൎന്നു. ഒരു ദിവസം രാത്രിയിൽ തമ്പുരാട്ടി വേദനകൊണ്ടു ഉറക്കം വരാതെ വ്യസനിച്ചുകൊണ്ടു കിടന്നപ്പോൾ ഏററുമാന്നൂർ മഹാദേവൻെറ മാഹാത്മ്യങ്ങൾ പലരും പറഞ്ഞുകേട്ടിട്ടുള്ളതിനെക്കുറിച്ചു ഓൎമ്മ വരികയാൽ, "എൻെറ ഏററുമാന്നൂർ മഹാദേവ! എൻെറ ഈ വ്യാധി മാറി ഒരു ദിവസമെങ്കിലും സുഖമായി ജീവിച്ചിരിക്കാൻ എനിക്കു സംഗതിയാക്കിത്തന്നാൽ അവിടെ എൻെറ വക എന്നും ഒരു പൂജ ഞാൻ നട

ത്തിച്ചേക്കാം. അനേകം പേരുടെ രോഗങ്ങളും ബാധകളും മാററി അവിടുന്നു രക്ഷിക്കുന്നുണ്ടല്ലൊ. എന്നെക്കുറിച്ചുകൂടി അവിടേക്കു സ്വല്പം കൃപയുണ്ടാകേണമേ" എന്നു പ്രാർത്ഥിച്ചു. സ്വല്പസമയം കഴിഞ്ഞപ്പോൾ വേദന കുറയുകയും തമ്പുരാട്ടി ഉറങ്ങിത്തുടങ്ങുകയും ചെയ്തു. ആ സമയം വലത്തു കൈയിൽ ഒരു വാളും ഇടത്തുകൈയിൽ ഒരു ഭസ്മസഞ്ചിയും അരയിൽ ഒരു പട്ടും ധരിച്ച് ഒരാൾ തന്റെ അടുക്കൽ വരികയും വാൾകൊണ്ടു തലയിലെ പുഴുക്കളെയെല്ലാം വടിച്ചുകളഞ്ഞു ഭസ്മം തേച്ചിട്ടു "ഇനി ഒട്ടും വ്യസനിക്കേണ്ട; നിന്റെ സുഖക്കേടു നിശ്ശേഷം ഭേദമായിരിക്കുന്നു" എന്നു പറയുകയും ചെയ്തു എന്നു തമ്പുരാട്ടി സ്വപ്നം കണ്ടു. നേരം വെളുത്തു തമ്പുരാട്ടി ഉണർന്നു തലയിൽ തപ്പിനോക്കിയപ്പോൾ വ്രണം നിശ്ശേഷം ഉണങ്ങിയിരിക്കുന്നതായി അറിഞ്ഞു. ലേശംപോലും വേദന ഉണ്ടായിരുന്നുമില്ല. ഉടനെ തമ്പുരാട്ടി ഈ വിവരമെല്ലാം സാമൂതിരിപ്പാടു തമ്പുരാന്റെ അടുക്കൽ അറിയിക്കുകയും തമ്പുരാൻ അത്യന്തം സന്തോഷിക്കുകയും വിസ്മയിക്കുകയും ചെയ്യുകയും അടുത്ത ദിവസംതന്നെ മാധവിത്തമ്പുരാട്ടിയെയുംകൊണ്ടു പരിവാരസമേതം പുറപ്പെട്ട് ഏററുമാനൂരെത്തുകയും ചെയ്തു. തമ്പുരാൻ അവിടെ ഏതാനും ദിവസം താമസിച്ചു ൩൩൬ പറ നിലവും ഏഴര [illegible] പുരയിടവും വിലയ്ക്കു വാങ്ങി അതിന്റെ ആധാരവും അസംഖ്യം പണവും പട്ടും രത്നങ്ങളും മാധവിത്തമ്പുരാട്ടിയെക്കൊണ്ടു നടയ്ക്കുവെപ്പിച്ചു വന്ദിപ്പിക്കുകയും ആ വസ്തുക്കളിലെ ആദായമെടുത്തു പതിവാ

യി ദേവന് അഭിഷേകം കഴിഞ്ഞാലുടനേ ഒരു പൂജ നടത്തുന്നതിന് ഏർപ്പാടു ചെയ്യുകയും ചെയ്തു. ഈ പൂജ പതിവായി നിത്യവും നടത്തിക്കുന്നതിനായി അദ്ദേഹം തന്റെ ശമ്പളക്കാരിൽച്ചിലരെ അവിടെ താമസിപ്പിച്ചു. അവക്കു താമസിക്കുന്നതിനു ഒരു മഠം പണിയിച്ചുകൊടുക്കുകയും ചെയ്തു. ഇത്രയുമൊക്കെക്കഴിച്ചിട്ടാണ് തമ്പുരാൻ മടങ്ങിപ്പോയത്. അത്രയുംകാലം ഏറ്റുമാനൂർ മഹാദേവനെ ഭജിച്ചുകൊണ്ടു മാധവിത്തമ്പുരാട്ടിയും അവിടെത്താമസിച്ചിരുന്നു. തമ്പുരാട്ടിയുടെ വകയായി ഏർപ്പെടുത്തിയ പൂജ ഇപ്പോഴും അവിടെ പതിവായി നിത്യവും നടന്നുവരുന്നുണ്ട്. ആപ്പൂജയ്ക്കു 'മാധവിപ്പള്ളിപ്പൂജ' എന്നാണ് പേരു പറഞ്ഞുവരുന്നത്. പൂജവകയ്ക്കായി ദേവസ്വത്തിലേക്ക് ഏല്പിച്ചുകൊടുത്ത നിലത്തിനു 'മാധവിപ്പള്ളിനില'മെന്നും പുരയിടങ്ങൾക്കു 'മാധവിപ്പള്ളിപ്പുരയിട'മെന്നും ഇപ്പോഴും പേരുപറഞ്ഞുവരുന്നു. ഈ പൂജയ്ക്കു നീലക്കരിമ്പിന്റെ ആറു പലം ശക്കരയും ആറു നാളികേരവും രണ്ടുതുടം നെയ്യും ഇരുനാഴി അരിയുമായിട്ട് ഒരു ഇടിച്ചുപിഴിഞ്ഞു പായസവും ഒരു പറ അരി വെള്ളനിവേദ്യവും വിളക്കുവകയ്ക്കു നാഴിഎണ്ണയുമാണു പതിവ്.

കൊല്ലം ൯൨൮-മാണ്ടു വടക്കുംകൂർ രാജ്യം പിടിച്ചടക്കുന്നതിനായി തിരുവിതാംകൂർ മഹാരാജാവിന്റെ സൈന്യങ്ങൾ അവിടെ പ്രവേശിച്ചപ്പോൾ മാധവിപ്പള്ളിനിലത്തിലെ വിളവും മാധവിപ്പള്ളിപ്പുരയിടങ്ങളിലെ ഫലപുഷ്ടിയുള്ള വൃക്ഷങ്ങളും മാധവിപ്പള്ളി മഠവും നശി

പ്പിച്ചുകളയുകയും തന്നിമിത്തം മഹാരാജാവിന്ന് ഏററുമാനൂർമഹാദേവന്റെ അനിഷ്ടവും പലവിധത്തിലുള്ള അനത്ഥങ്ങളും സംഭവിക്കകയാൽ തദ്ദോഷപരിഹാരാത്ഥം മഹാരാജാവു് പ്രായശ്ചിത്തമായി എട്ടുമാററിൽ ഏഴായിരത്തി ഒരുനൂററിനാല്പത്തിമൂന്നേ അരക്കാൽ കഴഞ്ചു് സ്വണ്ണംകൊണ്ടു് ഏഴര ആനകളേയും ഏഴുകഴഞ്ചു് സ്വണ്ണംകൊണ്ടു തോട്ടിയും വളരും തൊണ്ണൂററെകഴഞ്ചു സ്വണ്ണംകൊണ്ടു് ഒരു പഴുക്കാക്കുലയും നടയ്ക്കുവെയ്ക്കുകയും മാണിക്കംദേശത്തുൾപ്പെട്ട പന്ത്വ പറ നിലവും ഇരുപത്തിമൂന്നരമുറി പുരയിടവും ഒരു മഠവും ഏററമാനൂർ മഹാദേവനായി ദേവസ്വത്തിലേക്ക വെച്ചൊഴിഞ്ഞുകൊടുക്കുകയും ചെയ്തതായി ഒരു പ്രായശ്ചിത്തച്ചാത്തു കൊല്ലം ൯൱൪-ാമാണ്ടു് ഇടവമാസം ൧൨-ാംനു- എഴുതിവെച്ചതായി ദേവസ്വത്തിൽ ഇപ്പോഴും കാണുന്നുണ്ടു്. ഈ ഏഴര പൊന്നാനകളെ ൯൭൫-ാമാണ്ടു നാടുനീങ്ങിയ കാർത്തികതിരുനാൾ രാമവർമ്മ മഹാരാജാവുണ്ടാക്കിച്ചു വൈക്കത്തപ്പന്ന വഴിപാടായി കൊടുത്തയച്ചതാണെന്നും ആനകളെ കൊണ്ടുപോയവർ ഏററുമാനൂരെത്തിയപ്പോൾ ഏററുമാനൂർ മഹാദേവന്റെ വിരോധംകൊണ്ടു് ആനകളെ അവിടെനിന്നു കൊണ്ടുപോകുവാൻ നിവൃത്തിയില്ലാതെ വരികയാൽ അവ ഏററുമാനൂർ ദേവന്റെ വകയായിത്തീർന്നതാണെന്നും മററും ഒരൈതിഹ്യവുമുണ്ടു്. മേല്പറഞ്ഞ പ്രായശ്ചിത്തച്ചാത്തുകൊണ്ടു് ആദ്യം പറഞ്ഞതുതന്നെ വാസ്തവമെന്നു വിചാരിക്കാം. ഏതുവിധമായാലും ഈ പൊന്നാനകൾ ഇപ്പോഴും ഏററുമാനൂരുണ്ടു

ന്നുള്ളതിൽ പക്ഷാന്തരത്തിനവകാശമില്ല. മരംകൊണ്ടുണ്ടാക്കി സ്വർണ്ണത്തകിടുകൊണ്ടു പൊതിഞ്ഞ ഏഴര (ഏഴു വലിയതും ഒന്നു ചെറിയതുമായ) പൊന്നാനകളെ ഏററുമാന്നൂർക്ഷേത്രത്തിൽ ആണ്ടുതോറും ഉത്സവകാലത്തു ഭണ്ഡാരത്തിൽനിന്നെടുത്തു വിളക്കിനും മററുമുള്ള എഴുന്നള്ളത്തുസമയത്തു് അകമ്പടിയായി കൊണ്ടുനടക്കുന്നതു പതിവായിക്കാണുന്നുണ്ടല്ലോ. ഈ പൊന്നാനകളും വഴിക്കാക്കളയും കൂടാതെ ഓരോ കാലത്തു് ഓരോ രാജാക്കന്മാരും പ്രഭുക്കന്മാരും മററും നടയ്ക്കു വെച്ചിട്ടുള്ളതായി വലമ്പിരിശ്ശംഖു, നെല്ലുമാണിക്യം മുതലായി അനേകം ദിവ്യവസ്തുക്കളും പൊന്നും പണവും പണ്ടങ്ങളുമായി അസംഖ്യം മുതലും ഏററുമാന്നൂർ മഹാദേവന്റെ ഭണ്ഡാരത്തിലിരിക്കുന്നുണ്ടു്. "ചൊല്ലേറുള്ളേററുമാന്നൂരധിപതി ഭഗവാൻ വിത്തമാർജ്ജിച്ചനേകം വെയ്ക്കുന്നു" എന്നുള്ളതു പ്രസിദ്ധമാണല്ലോ.

തിരുവിതാംകൂർ മഹാരാജാവു് അമ്പലപ്പുഴരാജ്യം പിടിച്ചടക്കാനായി സൈന്യസമേതം ആക്രമിച്ച സമയം അവിടെ തേവാരക്കാരനായിരുന്ന കാക്കൂർചെമ്പന്തട്ടമഠത്തിൽ നമ്പൂരി തേവാരവിഗ്രഹങ്ങളും സാളഗ്രാമങ്ങളും മുതലായവയെല്ലാമെടുത്തുകൊണ്ടു ഗൂഢമായി ചെട്ടിന്നു വള്ളം കേറിപ്പോയി. ഈ വർത്തമാനം ചാരമുഖേന ഗ്രഹിച്ച മഹാരാജാവും ഒരു ഓടിവള്ളത്തിൽക്കയറി പിന്നാലെ ചെന്നു മദ്ധ്യേമാർഗ്ഗം നമ്പൂരിയെ വെട്ടിക്കൊന്നു് അദ്ദേഹത്തിന്റെ കൈവശമുണ്ടായിരുന്ന സാധനങ്ങളെടുത്തുംകൊണ്ടു മടങ്ങിപ്പോന്നു. ആ ബ്രഹ്മഹത്യാദോ

ഷം തീരുന്നതിനായി മഹാരാജാവു കഠിനനിഷ്ഠയോടുകൂടി ഏറ്റുമാനൂർദേവനെ നാല്പത്തൊന്നുദിവസം ഭജിക്കുകയും മഹാദേവപ്രസാദത്താൽ ആ ദോഷം തീരുകയും ചെയ്തു. മഹാരാജാവു ഭജനം കാലംകൂടിയതു് ഒരു തുലാമാസത്തിൽ തിരുവോണദിവസമായിരുന്നു. അതിനാൽ മഹാരാജാവു താൻ വെട്ടിക്കൊന്ന നമ്പൂരിയുടെ ഇല്ലക്കാരുൾപ്പെടെ വേങ്ങനാട്ടുഗ്രാമത്തിലുള്ള ൧൦൮ ഇല്ലക്കാരേയും തലേദിവസം വൈകുന്നേരംതന്നെ ഏറ്റുമാനൂർക്ഷേത്രത്തിൽ വരുത്തി, അന്നും പിറ്റെദിവസവുമായി മൂന്നുനേരം ചതുർവ്വിധവിഭവങ്ങളോടുകൂടി ഭക്ഷണവും തിരുവോണദിവസം ൧൦൮ പണവും ൧൦൮ വസ്ത്രവും വീതം ദക്ഷിണയും(ദാനവും) അവൎക്കെല്ലാവൎക്കും കൊടുത്തു സന്തോഷിപ്പിച്ചു് അനുഗ്രഹം വാങ്ങുകയും ഇപ്രകാരം ആണ്ടുതോറും ആ മഹാദേവസന്നിധിയിൽവെച്ചു നടത്തുന്നതിനു നിശ്ചയിക്കുകയും ചെയ്തു. ആണ്ടുതോറും തുലാമാസത്തിൽ തിരുവോണദിവസവും തലേദിവസം വൈകുന്നേരവുമായി വേങ്ങനാട്ടുഗ്രാമക്കാരായ ൧൦൮ നമ്പൂരിമാൎക്കു മൂന്നുനേരത്തെ സദ്യയും ൧൦൮ പണവും ൧൦൮ വസ്ത്രവും വീതം തിരുവോണദിവസം ദാനവും ഏറ്റുമാനൂർ മഹാദേവസന്നിധിയിൽവെച്ചു മഹാരാജാവുതിരുമനസ്സിലെ വകയായി ഇപ്പോഴും നടത്തിവരുന്നുണ്ടു. ഈ അടിയന്തിരത്തിനു 'പട്ടത്താനം' എന്നാണു പേരു പറഞ്ഞുവരുന്നതു്. ഇപ്പോഴും ഈ ദാനം മഹാരാജാവുതിരുമനസ്സിലെ പ്രതിനിധിയായി ഏറ്റുമാനൂരെത്തി നടത്തിവരുന്നതു വഞ്ചിപ്പുഴത്തമ്പുരാനാണു്. ഇതിലേക്കു തമ്പുരാനു ചില അനുഭവങ്ങളും കല്പിച്ചുവെച്ചിട്ടുമുണ്ടു്.

ഏറ്റുമാനൂർക്ഷേത്രത്തിലെ ബലിക്കൽപ്പുരയിൽ വലിയ ബലിക്കല്ലിൻെറ പടിഞ്ഞാറുവശത്തായി ഒരു വലിയ തൂക്കുവിളക്കുണ്ടു്. അതു മേൽത്തട്ടിന്മേൽ ഒരു കമ്പിയും വളയും തറച്ചു് അതിന്മേലാണു് തൂക്കിയിരിക്കുന്നതു്. ആ വിളക്കിനു സാധാരണമായി പറഞ്ഞുവരുന്ന പേരു് 'വലിയ വിളക്കു്' എന്നാണു്. അതു വാടാവിളക്കായി എന്നും അഹോരാത്രം കത്തിക്കൊണ്ടുതന്നെ നില്ക്കുന്നു. ആ വിളക്കുവെക്കു ദേവസ്വത്തിൽനിന്നു യാതൊരു ചെലവും പതിവില്ല. ആ വിളക്കുവെക്കുവായി വഴിപാടായിട്ടു വരുന്ന എണ്ണകൊണ്ടു് ആച്ചെലവു നടക്കുന്നുണ്ടെന്നു മാത്രമല്ല, ആണ്ടുതോറും ൧൦൦-൧൫൦ ചോതന എണ്ണമിതം ചെലവുമിച്ചം വരുന്നുമുണ്ടു്. ഏറ്റുമാനൂർ വലിയവിളക്കു കൊളുത്തിക്കുക പ്രധാനമായിട്ടുള്ള ഒരു വഴിപാടാണു്. ബാധോപദ്രവമുള്ളവർ അവിടെ ഭജനമിരിക്കുകയോ ദർശനത്തിനായി നടയിൽച്ചെല്ലുകയോ ചെയ്താൽ തുള്ളി സത്യം ചെയ്തു് ഒഴിഞ്ഞുപോവുക സാധാരണമാണു. അങ്ങിനെ സത്യം ചെയ്യുന്നതെല്ലാം ഈ വലിയവിളക്കു പിടിച്ചാണു്. ഈ വിളക്കിൻെറ അടിത്തട്ടിനു മുകളിലായി ഒരു മൂടിയുണ്ടു്. അതിന്മേൽ ദീപജ്വാല തട്ടി എല്ലായ്പോഴും മഷി പിടിച്ചിരിക്കും. ആ മഷിയെടുത്തു കണ്ണെഴുതിയാൽ സകലവിധനേത്രരോഗങ്ങളും മററുള്ള മഹാവ്യാധികളും ശമിക്കുമെന്നുള്ളതു പ്രസിദ്ധമാണു്. പലവിധത്തിലുള്ള ചികിത്സകളും ചെയ്തിട്ടും ഭേദമാകാത്ത നേത്രരോഗങ്ങളും ഈ മഷിയെടുത്തു കണ്ണെഴുതീട്ടു പലക്കും ഭേദമായിട്ടുണ്ടു്. ഇപ്രകാരമെ

ല്ലാം മാഹാത്മ്യമുള്ള ഈ വിളക്ക് ഇവിടെ വന്നുചേൎന്നതെങ്ങിനെയാണെന്നുകൂടി വായനക്കാർ അറിഞ്ഞിരിക്കേണ്ടതാകയാൽ അതു താഴെ പറഞ്ഞുകൊള്ളുന്നു.

ഏററുമാനൂർമഹാക്ഷേത്രം ജീൎണ്ണോദ്ധാരണാൎത്ഥം കൊല്ലം ൧൦൭൦മാണ്ട് [illegible] പണി ആരംഭിക്കുകയും ൧൦൭൬മാണ്ടു പണി കഴിഞ്ഞു ദ്രവ്യകലശം മുതലായവ നടത്തുകയും ചെയ്തു. നാലാംകലശം കഴിഞ്ഞ ദിവസം ഊരാണ്മക്കാരും സമുദായവും ക്ഷേത്രസംബന്ധികളും മററും കൃതാൎത്ഥതയോടും സന്തോഷത്തോടുംകൂടി പടിഞ്ഞാറെ ഗോപുരത്തിങ്കൽകൂടി അമ്പലംപണിയും കലശവും നിശ്ചിതകാലത്തുതന്നെ നിഷ്പ്രയാസം കഴിഞ്ഞുകൂടിയതിനെക്കുറിച്ചും മഹാദേവന്റെ മാഹാത്മ്യത്തെപ്പററിയും മററും ഓരോന്നു പറഞ്ഞുകൊണ്ടുനിന്ന സമയം ദാരിദ്ര്യദേവതയുടെ മൂൎത്തിയോ എന്നു തോന്നുമാറു പ്രാകൃതവേഷനായ ഒരു മൂശാരി മേൽപ്പറഞ്ഞപ്രകാരം അടിത്തട്ടിനു മുകളിൽ ഒരു മൂടിയും തറച്ചുതൂക്കാനുള്ള കമ്പി, വളയം, തുടൽ ഇവയുമുള്ളതായ ഒരു വലിയ തൂക്കുവിളക്ക് അവിടെ കൊണ്ടുവന്നുവെച്ചിട്ട് "ഈ വിളക്ക് ഇവിടെ എടുത്തുകൊണ്ട് എനിക്കു വല്ലതും തരണം. ഇന്നതു കിട്ടണമെന്നില്ല; ഇന്നത്തെ ചെലവിനുള്ള വക കിട്ടിയാലും മതി. ഈ വിളക്കു വളരെ മാഹാത്മ്യമുള്ളതാണ്. ഇവിടെ എടുക്കാതെയിരിക്കരുതു" എന്നു പറഞ്ഞു. അപ്പോൾ അവിടെക്കൂടിയിരുന്നവരിൽ ഒരാൾ "ഈ വിളക്കിന്റെ മാഹാത്മ്യമെന്താണ്? ഇതിൽ എണ്ണ ഒഴിക്കാതെ കത്തുമോ?" എന്നു ചോദിച്ചു. അതിനു

ത്തരമായി മൂശാരി, "ഏററുമാനൂർ മഹാദേവന്റെ മാഹാത്മ്യംകൊണ്ടു് അങ്ങിനെയും വന്നേക്കാം" എന്നു പറഞ്ഞു. അവിടെ കൂടിയിരുന്നവർ ഓരോരുത്തരും ആ വിളക്കെടുത്തു മാററിവെയ്ക്കാൻ നോക്കീട്ടു സാധിച്ചില്ല. അപ്പോൾ ഒരാൾ "രണ്ടു പേരെടുത്താൽ പൊങ്ങാത്ത ഈ വിളക്കു് ഇവിടെ എവിടെയാണു് തൂക്കുന്നതു? ഇതെടുത്തു തൂക്കുന്നതാരാണു്? ഇതു് അസാദ്ധ്യമായ കാര്യമാണു്" എന്നു പറഞ്ഞു. ആ സമയം ഊരാണ്മക്കാരായ നമ്പൂതിരിമാരിൽ ഒരാൾ ഉറക്കെ അട്ടഹസിച്ചുകൊണ്ടു തുള്ളിയുറഞ്ഞു ചെന്നു് ഇടത്തുകൈകൊണ്ടു് ആ വിളക്കു നിഷ്പ്രയാസം എടുത്തുകൊണ്ടു ബലിക്കൽപ്പുരയിലേക്കു ഓടിപ്പോയി. പിന്നാലെ അവിടെക്കൂടിയിരുന്ന ജനങ്ങളും ചെന്നു. അവർ അവിടെയെത്തിയപ്പോൾ വലിയ ബലിക്കല്ലിനോടടുത്തു പടിഞ്ഞാറുഭാഗത്തായി മേൽത്തട്ടിന്മേൽ കുററിയും വളയവും തറച്ചു വിളക്കു തൂക്കിയിരിക്കുന്നതായും തുള്ളിയ നമ്പൂരി സ്വബോധത്തോടുകൂടി സ്വസ്ഥനായി അവിടെ നില്ക്കുന്നതും കണ്ടു. ഉടനെ ചിലർ "ഈ വിളക്കു് ഇപ്പോൾത്തന്നെ കത്തിക്കണം" എന്നു പറഞ്ഞു് എണ്ണയും തിരിയും കൊണ്ടുവന്നു. തിരി വിളക്കിലിട്ടിട്ടു് എണ്ണ ഒഴിക്കുന്നതിനു മുമ്പായി അതിഭയങ്കരമായ ഒരിടിയും മിന്നലുമുണ്ടായി. അതോടുകൂടി അവിടെക്കൂടിയിരുന്നവർക്കെല്ലാം കുറച്ചുസമയത്തേക്കു കണ്ണു കാണാൻ വയ്യാതെയായിപ്പോയി. എല്ലാവർക്കും കണ്ണു കാണാറായപ്പോൾ വിളക്കിൽ എണ്ണ നിറഞ്ഞിരിക്കുന്നതായും വിളക്കു കത്തുന്നതായിട്ടും കണ്ടു. കൊണ്ടുചെ

ന്നുവെച്ച എണ്ണ മുഴുവനും അവിടെത്തന്നെ ഇരിക്കണമുണ്ടായിരുന്നു. ഇപ്രകാരമാണ് ഈ വലിയവിളക്കിന്റെ ആഗമം.

എല്ലാവരും വിസ്മയാകുലന്മാരായി കുറച്ചുനേരം നിന്നതിന്റെ ശേഷം അവർക്ക് മൂശാരിയുടെ കാര്യം ഓർമ്മവന്നു. "അവനു വല്ലതും കൊടുത്തയയ്ക്കണം. അവനൊരു പാവമാണ്. നേരം വൈകിത്തുടങ്ങി. അവന് അത്താഴത്തിന് ഇവിടെനിന്നു വല്ലതും കിട്ടി കൊണ്ടു ചെന്നിട്ടു വേണമായിരിക്കും" എന്നു പറഞ്ഞുകൊണ്ട് എല്ലാവരും വീണ്ടും ഗോപുരത്തിങ്കലെത്തി. മൂശാരിയെ അവിടെക്കാണാഞ്ഞിട്ടു നാലുദിക്കിലേക്കും ആളുകളെ അയച്ച് അന്വേഷിപ്പിച്ചു. അവിടെയെങ്ങും അവനെ കണ്ടില്ല. അവൻ ഏതു ദിക്കുകാരനെന്നോ എവിടെനിന്നു വന്നു എന്നോ എങ്ങോട്ടു പോയി എന്നോ അറിയാൻ പോലും കഴിഞ്ഞില്ല. അതുകൊണ്ട് അവൻ കേവലം ഒരു മൂശാരി അല്ലായിരുന്നു എന്നും ഒരു ദിവ്യനായിരുന്നു എന്നും എല്ലാവരും തീർച്ചപ്പെടുത്തി. രണ്ടുപേർ കൂടിപ്പിടിച്ചാൽ നീക്കിവെക്കാൻ കഴിയാത്തതായ ആ വിളക്ക് അവൻ തനിച്ച് എടുത്തുകൊണ്ടുവന്നപ്പോൾത്തന്നെ അവൻ കേവലമൊരു മനുഷ്യനല്ലെന്ന് അറിയേണ്ടതായിരുന്നു. അപ്പോൾ അതിനെക്കുറിച്ച് ആരും ഓർത്തില്ല എന്നേയുള്ളു.

ഇങ്ങിനെ ഏറ്റുമാനൂർ മഹാദേവന്റെ മാഹാത്മ്യത്താൽ അവിടെയുണ്ടായിട്ടുള്ള അത്ഭുതങ്ങൾ പറഞ്ഞാൽ ഒരിക്കലും അവസാനിക്കയില്ല. അതിനാൽ ഈ അട്ട

ത്തകാലത്തുണ്ടായ ഒരത്ഭുതസംഗതികൂടിപ്പറഞ്ഞിട്ടു് ഈ ഉപന്യാസത്തെ സമാപിക്കാമെന്നു വിചാരിക്കുന്നു.

വയോവൃദ്ധനായ ഒരു പരദേശബ്രാഹ്മണൻ ചേൎത്തലേയുള്ള ധനവാനായ ഒരു തിരുമുല്പാടിന്റെ അടുക്കൽ ച്ചെന്നു് "എന്റെ കൈവശം ആയിരം രൂപയുണ്ടു്. ഇതു് എന്റെ ചെറുപ്പം മുതൽ ഓരോ സ്ഥലങ്ങളിൽപ്പോയി സദ്യക്കു ദേഹണ്ഡം (പാചകപ്രവൃത്തി) കഴിച്ചും പ്രതിഗ്രഹം വാങ്ങിയും മററും വളരെക്കഷ്ടപ്പെട്ടു സമ്പാദിച്ചതാണു്. ഇതല്ലാതെ എനിക്കു വേറെ യാതൊരു സമ്പാദ്യവുമില്ല. ഇപ്പോൾ എനിക്കു് അദ്ധ്വാനിക്കാൻ ശേഷിയില്ലാതെയായിരിക്കുന്നു. രണ്ടുമൂന്നു കുട്ടികളുള്ളവക്കു് ഒന്നും ചെയ്യാൻ പ്രായമായിട്ടില്ല. ഭാൎയ്യക്കു ദേഹത്തിനു നല്ല സുഖവുമില്ല. ഈ പണത്തിന്റെ പലിശകൊണ്ടുവേണം നിത്യവൃത്തി കഴിഞ്ഞുകൂടാൻ. അതിനാൽ ഈ രൂപ ഇവിടുന്നു് ആൎക്കെങ്കിലും കൊടുത്തു പലിശ ഈടാക്കിത്തന്നു് ഈ പാവപ്പെട്ട ബ്രാഹ്മണകുടുംബത്തെ ഇവിടുന്നു രക്ഷിക്കണം. മററാരുടെ കൈവശവും കൊടുക്കാൻ എനിക്കു വിശ്വാസമില്ല. ഇവിടെ, എപ്പോഴുള്ളവർ ധാരാളമുള്ളതുകൊണ്ടു് ഇവിടേക്കു് ഇതൊരു ബുദ്ധിമുട്ടായി വരികയുമില്ലല്ലോ" എന്നു പറഞ്ഞു. അതു കേട്ടു തിരുമുല്പാടു് "ഇതു വാങ്ങി ആൎക്കെങ്കിലും കൊടുത്തു ശരിയായ പ്രമാണം വാങ്ങുകയും ആണ്ടുതോറും മുറയ്ക്കു പലിശ വാങ്ങി അങ്ങേയ്ക്കു തരികയും അതിനൊക്കെ കണക്കെഴുതുകയും മററും പ്രയാസമായിട്ടുള്ള കാൎയ്യമാണു്. ചിലൎക്കു കൊടുത്തിട്ടു കിട്ടാതെവന്നാൽ അന്യായം

കൊടുത്തു് ഈടാക്കേണ്ടതായും വരും. അപ്പോൾ കുറെ
ശ്ശ പാഴ്ചെലവും ബുദ്ധിമുട്ടും വേണ്ടിവന്നേക്കും. ചില
പ്പോൾ പണം പലിശയ്ക്കു പോകാതെ ഇരിപ്പായിപ്പോയാ
ലും അങ്ങേയ്ക്കു ഞാൻ പലിശ തരണമല്ലോ. അതെനിക്കു ന
ഷ്ടകാരണമായിത്തീരുമല്ലോ. ഇങ്ങിനെയൊക്കെയാണു്.
പരമാർത്ഥസ്ഥിതി. എങ്കിലും അങ്ങു് എന്റെ അടുക്കൽ
വന്നു് അപേക്ഷിച്ചിട്ടു ഞാൻ തീരെ ഉപേക്ഷിക്കുന്നതു ക
ഷ്ടമാണല്ലോ. അതിനാൽ ആയിരം രൂപയ്ക്കു് ആണ്ടിൽ
അറുപതുരൂപാ പലിശയായിട്ടു സമ്മതമുണ്ടെങ്കിൽ രൂപ
തന്നേയ്ക്കൂ; ഞാൻ എടുത്തു കൊള്ളാം. പണം പലിശ
യ്ക്കു പോകാതെ ഇവിടെ ഇരുന്നു പോയാലും ഈ പലിശ
ഞാൻ തന്നേക്കാം. ഒരു ബ്രാഹ്മണകുടുംബം രക്ഷിക്കു
ന്നായിട്ടു സ്വല്പം നഷ്ടവും ബുദ്ധിമുട്ടും വന്നാലും അതൊ
ന്നും ഒരു വലിയ കാര്യമായി ഞാൻ വിചാരിക്കുന്നില്ല.
പലിശ ഞാൻ പറഞ്ഞതിൽ കൂടുതൽ വേണമെന്നുണ്ടെ
ങ്കിൽ പണം ഇവിടെ വേണ്ട. വേറെ ആർക്കെങ്കിലും
കൊടുത്തുകൊള്ളൂ" എന്നു പറഞ്ഞു. "പലിശ സ്വല്പം
കുറഞ്ഞാലും മുതലിനു ദോഷം വരികയില്ലല്ലോ" എന്നു
വിചാരിച്ചു ബ്രാഹ്മണൻ തിരുമുല്പാടു പറഞ്ഞതുപോലെ
തന്നെ പലിശ സമ്മതിച്ചു രൂപ കൊടുത്തു. തിരുമുല്പാ
ടു രൂപ ആയിരവും എണ്ണിയെടുത്തുകൊണ്ടു് അതിനു
ബ്രാഹ്മണനു് ഒരു പ്രമാണവും എഴുതിക്കൊടുത്തു. പ്ര
മാണം വാങ്ങിക്കൊണ്ടു ബ്രാഹ്മണൻ അപ്പോൾത്തന്നെ
പോവുകയും ചെയ്തു. പിന്നെ ആണ്ടു തികഞ്ഞപ്പോൾ
ബ്രാഹ്മണൻ തിരുമുല്പാട്ടിന്റെ അടുക്കലെത്തി. ഉടനെ

തിരുമുൽപാട് വലിശവക ഉറുപ്പിക അറുപതും എണ്ണിക്കൊടുക്കുകയും ബ്രാഹ്മണൻ അതു വാങ്ങിക്കൊണ്ടു രശീതു കൊടുക്കുകയും ചെയ്തു.

അങ്ങിനെ അഞ്ചാറുകൊല്ലം കഴിഞ്ഞപ്പോൾ പ്രമാണത്തിനു കാലഹരണം സംഭവിക്കാറായതിനാൽ കാലഹരണം വരുന്നതിന്റെ തലേദ്ദിവസം ബ്രാഹ്മണൻ തിരുമുൽപാടിന്റെ അടുക്കൽച്ചെന്നു "നമ്മുടെ പ്രമാണത്തിനു കാലഹരണദോഷം സംഭവിക്കാറായിരിക്കുന്നു. അതിനാൽ അതൊന്നു മാറിയെഴുതിത്തന്നാൽ കൊള്ളാം. എനിക്ക് അവിടത്തെപ്പേരിൽ അവിശ്വാസമുണ്ടായിട്ടു പറയുന്നതല്ല. പ്രമാണത്തിനു കാലഹരണം വന്നാലും ഇവിടെ നേരുകേടു പറയുകയില്ലെന്നു എനിക്കു നല്ല ധൈര്യമുണ്ട്. എങ്കിലും മനുഷ്യാവസ്ഥയല്ലേ? പ്രമാണം ശരിയായിത്തന്നെ ഇരിക്കട്ടെ എന്നു വിചാരിച്ചു പറയുന്നതാണ്. ഞാൻ അശതിയാണെന്നും എനിക്കു വേറെ സമ്പാദ്യമൊന്നും ഇല്ലെന്നും അറിയാമല്ലോ" എന്നു പറഞ്ഞു. അപ്പോൾ തിരുമുൽപാട്, 'പ്രമാണത്തിനു നാളെ കാലഹരണമാകും എന്നുള്ള കാര്യം ഞാൻ ഓർത്തുകൊണ്ടുതന്നെയാണിരിക്കുന്നത്. ഇനി പ്രമാണം മാറിയെഴുതാനും അങ്ങേയ്ക്കു പലിശ തന്നുകൊണ്ടിരിക്കാനും മററും എന്നെക്കൊണ്ടു സാധിക്കയില്ല. ഇവിടെയുള്ള കൊടുക്കവാങ്ങലുകളെല്ലാംതന്നെ ഇനി മതിയാക്കണമെന്നാണ് ഞാൻ വിചാരിക്കുന്നത്. അങ്ങേയ്ക്കു തരുവാനുള്ള ഒരാണ്ടത്തെ പലിശയും മുതലും നാളെ രാവിലെ വന്നാൽ തന്നേക്കാം. പണം ഇവിടെ തെയ്യാറു

ണ്ടു്. ഒരു നൂറോ നൂററമ്പതോ ഉറുപ്പിക മാത്രമേ പോരാതെയുള്ളൂ. അതു നാളെ രാവിലെ ഉണ്ടാവും. എനിക്കു് ഒരാൾ ഒരഞ്ഞൂറുറുപ്പിക പലിശ തരാനുണ്ടു്. അതു നാളെക്കാലത്തു് ഏഴുമണിക്കുമുമ്പു് ഇവിടെ കൊണ്ടുവരാമെന്നാണു് അയാൾ പറഞ്ഞിരിക്കുന്നതു്. അയാളെ ഞാൻ ഇന്നലെ വൈകുന്നേരവും കണ്ടു പറഞ്ഞിട്ടുണ്ടു്" എന്നു പറഞ്ഞു. അതു് കേട്ടു് ബ്രാഹ്മണൻ "മുതൽ കുറച്ചുകാലംകൂടി ഇവിടെത്തന്നെ നിറുത്തിയാൽ കൊള്ളാമെന്നാണു് എന്റെ ആഗ്രഹം" എന്നു പറഞ്ഞു. "ഇനി അതൊക്കെ പ്രയാസമാണു്. അങ്ങു പണം വേറെ ആർക്കെങ്കിലും കൊടുത്തുകൊള്ളണം. മുതലുള്ള ആളായിരിക്കയും വസ്തു ഈടു കാണിച്ചു് പ്രമാണം തരികയും ചെയ്താൽ പിന്നെ പേടിക്കാനെന്താണുള്ളതു്? പണം തന്നില്ലെങ്കിൽ നമുക്കീടാക്കാമല്ലോ" എന്നു് തിരുമുല്പാടു് പറയുകയാൽ ബ്രാഹ്മണൻ ഒടുക്കം അങ്ങിനെ സമ്മതിച്ചു് അന്നവിടെത്താമസിച്ചു. പിറേറദിവസം കാലത്തു് മണി ഏകദേശം എട്ടായപ്പോൾ തിരുമുല്പാടു് "അയാൾ വന്നില്ലല്ലോ. ഞാനൊന്നിറങ്ങി അയാളെ അന്വേഷിക്കട്ടെ. താമസിക്കയില്ല; ക്ഷണത്തിൽ വന്നേയ്ക്കാം. പണം അതു് കിട്ടിയില്ലെങ്കിൽ വേറെ ഉണ്ടാകും. എങ്ങിനെയായാലും കാര്യത്തിനു് കുഴപ്പമില്ല. ഞാൻ മടങ്ങിവരുമ്പോഴേയ്ക്കും അങ്ങു കുളിച്ചു് ഊണു കഴിക്കണം. പണവുംകൊണ്ടു് പോകുമ്പോൾ കുളിക്കാനുമുണ്ണാനുമായി വഴിക്കുവല്ല സ്ഥലത്തും കേറുന്നതു് ശരിയല്ല. വല്ലതും അനൎത്ഥമുണ്ടായാൽ വിഷമമാണു്

കാലം കലിയുഗമല്ലേ? ഇപ്പോൾ ആരെയും വിശ്വസിക്കാൻപാടില്ല. പണം ആളെക്കൊല്ലിയാണ്; നല്ലപോലെ സൂക്ഷിക്കണം 'സൂക്ഷിച്ചാൽ ദുഃഖിക്കേണ്ട' എന്നുണ്ടല്ലോ'' എന്നു് പറഞ്ഞിട്ടു് അവിടെനിന്നു് ഇറങ്ങിപ്പോയി. ബ്രാഹ്മണൻ കുളിയും ഊണും കഴിച്ചു തിരുമല്പാടിന്റെ വരവിനെത്തന്നെ പ്രതീക്ഷിച്ചുകൊണ്ടിരുന്നു. നേരം പത്തുമണിയായി, പന്ത്രണ്ടുമണിയായി, രണ്ടുമണിയായി തിരുമല്പാടിനെക്കാണുന്നില്ല. അപ്പോൾ ബ്രാഹ്മണനു കുറേശ്ശ ദുശ്ശങ്ക തുടങ്ങി. അന്നു പ്രമാണം മാറിയെഴുതുകയോ അന്യായം കോടതിയിൽ കൊടുക്കുകയോ ചെയ്തില്ലെങ്കിൽ കാലഹരണമാവും. സംഖ്യ ആയിരം ഉറുപ്പികയ്ക്കു മേലുള്ളതിനാൽ അന്യായം കൊടുക്കണമെങ്കിൽ ആലപ്പുഴ ജില്ലാക്കോർട്ടിൽ വേണം. രണ്ടുമണിക്കുതന്നെ പോയാലും കച്ചേരി പിരിയുന്നതിനു് മുമ്പ് ആലപ്പുഴ ചെന്നു് അന്യായമെഴുതിച്ചു കോടതിയിൽ കൊടുക്കുന്ന കാര്യം അസാദ്ധ്യമാണല്ലോ. അതിനാൽ ബ്രാഹ്മണൻ മനസ്സിലെ വ്യസനവും പരിഭ്രമവും പുറത്തു കാണിക്കാതെ ധൈര്യത്തോടുകൂടി അവിടെത്തന്നെയിരുന്നു.

ഏകദേശം മൂന്നുമണിയായപ്പോൾ തിരുമല്പാടു് മടങ്ങിയെത്തി. അദ്ദേഹം അതുവരെ കുളിക്കുകയും ഉണ്ണുകയും ഉണ്ടായിട്ടില്ലായിരുന്നു. അതിനാൽ ഗൃഹത്തിലെത്തിയ ക്ഷണത്തിൽ ഒന്നും മിണ്ടാതെ കുളിക്കാനും ഉണ്ണാനും പോയി. കുളിയും ഊണും കഴിഞ്ഞപ്പോഴേക്കും നേരമേകദേശം മണി നാലരയോളമായി. അപ്പോൾ പുറത്തു

ബ്രാഹ്മണൻെറ അടുക്കൽ വന്നു "പണത്തിനായി ഓടി നടന്നതുകൊണ്ടു് കുളിക്കാനും ഉണ്ണാനുമൊന്നും ഒത്തില്ല. ഇന്നു് ഞാൻ ഇതാ ഇപ്പോഴാണു് ഊണുകഴിച്ചതു്. ഇങ്ങിനെ ഒരു കഷ്ടപ്പാടു് എനിക്കു് ഇതിനുമുമ്പു് ഒരിക്കലുമുണ്ടായിട്ടില്ല. അതുകൊണ്ടു് തരക്കേടൊന്നുമില്ല. ഇന്നു ഏതെങ്കിലും നേരം വൈകിയല്ലോ. നാളെ നേരത്തേ ഏല്പാട്ട തീർത്തേയ്ക്കാം" എന്നു പറഞ്ഞു. തിരുമുല്പാട് പറഞ്ഞതിനെ വിശ്വസിച്ചു് ബ്രാഹ്മണൻ അവിടെത്താമസിച്ചു.

പിറേറ ദിവസം കാലത്തേ തിരുമുല്പാട് ഉറക്കമുണൎന്നു പുറത്തു വന്നു ബ്രാഹ്മണനോടു് "പ്രമാണമെടുക്കു, നോക്കട്ടെ" എന്നു് പറഞ്ഞു. ഉടനെ അദ്ദേഹം പ്രമാണമെടുത്തുകൊടുത്തു. തിരുമുല്പാട് പ്രമാണം വാങ്ങി നോക്കീട്ടു് "ഹേ! ഈ പ്രമാണത്തിനു കാലഹരണം വന്നുപോയല്ലോ. കാലഹരണം വന്ന പ്രമാണത്തിനു പണം കൊടുക്കുക ഇവിടെ പതിവില്ല. എനിക്കാരും തരാരുമില്ല. അതിനാൽ പണത്തിനായി ഇനി താമസിക്കണമെന്നില്ല! അങ്ങേയ്ക്കു പോകാം" എന്നു പറഞ്ഞു. ഇതു കേട്ടിട്ടു് തിരുമുല്പാടു് നേരമ്പോക്കു പറയുകയാണെന്നു വിചാരിച്ചു് ബ്രാഹ്മണൻ "ഹേ! നേരമ്പോക്കു് പറയാതെ പണം തന്നു് എന്നെ അയയ്ക്കണം; നേരം പുലരുന്നു. ഇനിയും ഇവിടെ താമസിക്കാൻ എനിക്കു് നിവൃത്തിയില്ല" എന്നു പറഞ്ഞു. "താമസിക്കണമെന്നില്ലെന്നു ഞാൻ പറഞ്ഞില്ലേ. ഇങ്ങിനെയുള്ള കാൎയ്യങ്ങളിൽ നേരം പോക്കു പറയുക എനിക്കു പതിവില്ല. ഞാൻ കാൎയ്യമാ

ണ് പറഞ്ഞത്. കാലഹരണം വന്ന പ്രമാണപ്രകാരമുള്ള പണം തരാൻ ഞാൻ തയ്യാറില്ല. ഇതു തീർച്ചയാണ്" എന്നു തിരുമുൽപാട് ഗൌരവഭാവത്തോടുകൂടി വീണ്ടും പറഞ്ഞപ്പോൾ ബ്രാഹ്മണനുണ്ടായ മനസ്താപം എത്രമാത്രമെന്നു പറയാൻ പ്രയാസം. അദ്ദേഹം വ്യസനസമേതം വീണ്ടും വളരെയൊക്കെ പറഞ്ഞുനോക്കി. യാതൊരു ഫലവുമുണ്ടായില്ല. തിരുമുൽപാട് പണം കൊടുക്കുകയില്ലെന്നു തീർച്ചയായപ്പോൾ ആ സാധു കരഞ്ഞുകൊണ്ട് അവിടെനിന്ന് ഇറങ്ങിപ്പോയി. ഉടനെ ഒരു തോണിയിൽക്കയറി കായലിന് കിഴക്കേക്കരയിലിറങ്ങി വൈക്കത്തു ചെന്നു കുളിയും നിത്യകർമ്മാനുഷ്ഠാനവും കഴിച്ച് ക്ഷേത്രത്തിലെത്തി വൈക്കത്തപ്പനെ തൊഴുതിട്ടു മണ്ഡപത്തിൽക്കയറി ജപിച്ചുകൊണ്ടിരുന്നു. സദ്യയ്ക്കു ഇലവെച്ചുതുടങ്ങീട്ടും അദ്ദേഹം അവിടെനിന്ന് എണീറ്റില്ല. ഊണു കഴിക്കാനായി പലരും ചെന്നു വിളിച്ചിട്ടും അദ്ദേഹം പോയില്ല. ജലപാനം പോലും കഴിക്കാതെ അദ്ദേഹം അവിടെത്തന്നെ ഇരുന്നു. നേരം സന്ധ്യയായപ്പോൾ പോയി സന്ധ്യാവന്ദനം കഴിച്ചു തിരിച്ചുവന്നു. പിന്നെയും മണ്ഡപത്തിൽക്കയറി ജപിച്ചുകൊണ്ടിരുന്നു. അത്താഴശ്ശീവേലി കഴിഞ്ഞ് അമ്പലമടയ്ക്കാറായപ്പോൾ ചിലർ ചെന്നു പുറത്തിറങ്ങിപ്പോകണമെന്നു പറഞ്ഞതിനാൽ അദ്ദേഹം അവിടെനിന്നിറങ്ങി കൊടിമരച്ചുവട്ടിൽ ചെന്നിരുന്നു. കുറച്ചുകഴിഞ്ഞപ്പോൾ ക്ഷേത്രം കാവൽക്കാർ ചെന്ന് അവിടെ നിന്നുമിറങ്ങി മതില്ക്കുപുറത്തു പോകണമെന്ന് പറയുകയാൽ അദ്ദേഹം പോയി കി

പന്ത്രണ്ടു കുട്ടികൾക്കും ചിലർ മുപ്പത്താറു കുട്ടികൾക്കും ധനവാന്മാരാണെങ്കിൽ നൂറെട്ടും അതിലധികവും കുട്ടികൾക്കും സദ്യ നടത്തുന്നുണ്ടു്. സന്താനാർത്ഥമായും കുട്ടികൾക്കുണ്ടാവുന്ന ദീനങ്ങൾ ഭേദമാകുന്നതിന്നും മറ്റുമാണു് സാധാരണയായി ആറന്മുളയൂട്ടു നടത്തുന്നതു്. ആറന്മുളയൂട്ടു് ഇന്നജാതിയിലുള്ള കുട്ടികൾക്കേ ആകാവൂ എന്നില്ല. ഏതു ജാതിയിലുള്ള കുട്ടികൾക്കു ഭക്ഷണം കൊടുക്കുന്നതും ആറന്മുളദേവനു പ്രീതികരമാണു്.

ആറന്മുളദേശത്തുള്ള കുട്ടികൾ ആണ്ടുതോറും ധനുമാസം ആദ്യംമുതൽ അവസാനംവരെ ആ ദിക്കിലുള്ള പറമ്പുകളിലും തോട്ടങ്ങളിലും വീഴുന്ന തണങ്ങു(അടക്കാമരത്തിന്റെ ഓല)കളെല്ലാം പെറുക്കിശ്ശേഖരിക്കുക പതിവാണു്. ആറന്മുള അടക്കാമരം വളരെയുള്ള പ്രദേശമാകയാൽ തണങ്ങു ധാരാളമുണ്ടായിരിക്കും. മുപ്പതും നാല്പതും ബാലന്മാർ കൂട്ടംകൂടി ഒരുവക അസഭ്യപ്പാട്ടുകൾ പാടുകയും തെറിപറയുകയും ചെയ്തുകൊണ്ടാണു് തണങ്ങു പെറുക്കാൻ പോകുന്നതു്. എന്നു മാത്രമല്ല, അവർ ഓരോ സ്ഥലത്തും ചെന്നാൽ പല വിധത്തിലുള്ള ഉപദ്രവങ്ങൾ ചെയ്യുകയും പതിവാണു്. എന്നാൽ ആരും അവരെ വിരോധിക്കുകയും ശാസിക്കുകയും ചെയ്യാറില്ല. അങ്ങിനെ വല്ലതും ആരെങ്കിലും ചെയ്താൽ അവരോടു ദേവകോപവും തന്നിമിത്തം അവർക്കു പലവിധത്തിലുള്ള ആപത്തുകളുമുണ്ടാകുമെന്നുള്ളതു തീർച്ചയാണു്. പണ്ടൊരിക്കൽ തണങ്ങു പെറുക്കാൻ ചെന്ന കുട്ടികളോടു ചില വീട്ടുകാർ അസഭ്യം പറയുകയും പാടുകയും കലശൽ കൂട്ടി

കയ്യുംമററുമരുതെന്നു പറഞ്ഞു വിരോധിക്കുകയാൽഅവക്കു ദേവവിരോധമുണ്ടാവുകയും കുട്ടക്കമേവർ ആറന്മുളനടയിൽ വിളിച്ചുചൊല്ലി പ്രായശ്ചിത്തം ചെയ്യേണ്ടതായി വരികയും ചെയ്തിട്ടുണ്ടു്. അങ്ങിനെ ഫലക്കുമുണ്ടായതിൽപ്പിന്നെയാണുതണങ്ങളുപെറുക്കാൻ ചെല്ലുന്ന കുട്ടികളോടു് ആരുമൊന്നും പറയാതെയായതു്.

കുട്ടികൾ പെറുക്കിയുണക്കിശ്ശേഖരിക്കുന്ന തണങ്ങളെല്ലാം അവർ മകരസ്സംക്രാന്തിയുടെ തലേദ്ദിവസം നടയിൽക്കൊണ്ടുചെന്നു കമ്പക്കാലുകൾ നാട്ടി അവയിൽ വെച്ചുകെട്ടി തീ കൊളുത്തും. ശ്രീകോവിലകത്തുനിന്നു് ഒരു തിരികൊളുത്തി വഞ്ചി, ആർപ്പു, വായ്ക്കുരവ, വാദ്യഘോഷം മുതലായ ആഡംബരങ്ങളോടുകൂടി കൊണ്ടുവന്നാണു ഈ കമ്പത്തിന്നു തീ കൊളുത്തുന്നതു. ഇതു ദേവനു ഏററവും പ്രീതികരമായിട്ടുള്ളതാണു്. ഇതു കാണുന്നതിന്നു ആണ്ടുതോറും ആ ദിവസം അവിടെ അസംഖ്യമാളുകൾ കൂടും. ഇതു ഇപ്പോഴും പതിവായി നടന്നുവരുന്നുണ്ടു്.

ആറന്മുളക്ഷേത്രം പമ്പാനദിയുടെ തീരത്താണല്ലോ. ആ ക്ഷേത്രക്കടവിൽ അസംഖ്യം മത്സ്യങ്ങളുണ്ടു്. അവയെ 'തിരുമക്കൾ' എന്നാണു് പറഞ്ഞുവരുന്നതു്. ദേവന്റെ തിരുമക്കളാകയാൽ അവയെ ആരും വലവീശിയും മററും പിടിക്കാറില്ല. അവയെ പിടിക്കുകയോ ഉപദ്രവിക്കുകയോ ചെയ്യുന്നവക്കു ദേവകോപം നിമിത്തം പലവിധത്തിലുള്ള അനത്ഥങ്ങളുണ്ടാകും. ആ മത്സ്യങ്ങൾക്കു തേങ്ങാ ചിരവി അരിയും കൂട്ടിയിളക്കി ഇട്ടുകൊടുക്കുന്നതു് അവിടെ ദേവപ്രീതികരമായ ഒരു വഴിപാടാണു്. അഭീഷ്

ഴക്കേഗ്ഗോപുരത്തിന്റെ പുറത്തേത്തറയിൽച്ചെന്നിരുന്നു. നേരം രാത്രി ഏകദേശം പത്തുമണിയായപ്പോൾ ഇരിക്കാൻവയ്യാതെയായിട്ട് അദ്ദേഹം അവിടെക്കിടന്നു. വ്യസനംകൊണ്ടു് ഉറക്കം വന്നില്ലെങ്കിലും വിശപ്പും ക്ഷീണവുംകൊണ്ട് അദ്ദേഹം കണ്ണടച്ചു സ്വല്പമൊന്നു മയങ്ങി. അപ്പോൾ ഒരു വൃദ്ധബ്രാഹ്മണൻ അദ്ദേഹത്തിന്റെ അടുക്കൽ ച്ചെന്നു് "ഇവിടെ പട്ടിണികിടക്കാൻ പാടില്ല. അങ്ങു് ഏററുമാന്തൂർച്ചെന്നു സങ്കടം പറയൂ. ഏററുമാന്തൂർദേവൻ നിവൃത്തിയുണ്ടാക്കിത്തരും" എന്നു പറഞ്ഞതായി അദ്ദേഹത്തിനു തോന്നി. ഉടനെ കണ്ണു തുറന്നു നോക്കീട്ടു് അവിടെയെങ്ങും ആരെയും കണ്ടില്ല. ഇതു വൈക്കത്തപ്പന്റെ അരുളപ്പാടുതന്നെയാണു് എന്നു നിശ്ചയിച്ചു് അദ്ദേഹം അവിടെനിന്നെണീറ്റു പതുക്കെ നടന്നുതുടങ്ങി. പിറെറ ദിവസം കാലത്തു് ഏകദേശം എട്ടുമണിയായപ്പോഴേക്കും അദ്ദേഹം ഒരു വിധത്തിൽ ഏററുമാന്തൂരെത്തി. ഉടനെ പോയി കുളിച്ചു നിത്യകൎമ്മാദികൾ കഴിച്ചുകൊണ്ടു് ക്ഷേത്രത്തിലെത്തി മഹാദേവനെ വന്ദിച്ചിട്ടു് മണ്ഡപത്തിലിരുന്നു ജപം തുടങ്ങി. നമസ്കാര ഊൺകാലമായപ്പോൾ പലരും ചെന്നു വിളിച്ചിട്ടും അദ്ദേഹം പോകാതെ ജപിച്ചുംകൊണ്ടുതന്നെ ഇരുന്നു. അദ്ദേഹം അങ്ങിനെ ഇരിക്കട്ടെ! ഇനി നമുക്കു തിരുമുൽപാടിന്റെ സ്ഥിതി എങ്ങിനെയിരിക്കുന്നു എന്നു് നോക്കാം.

ബ്രാഹ്മണൻ ഏററുമാന്തൂരെത്തിയ ദിവസം കാലത്തു് പത്തുമണിയായപ്പോൾ തിരുമുൽപാടിനു് മുളകരച്ചുതേച്ചതു പോലെയോ ഉമിത്തീയിലിട്ടതുപോലെയോ ഇന്ന

വിധമെന്ന് പറയാൻ വയ്യാത്തവിധം ദേഹമാസകലം ഒരു നീറ്റലും പുകച്ചിലും തുടങ്ങി. അത് ക്രമേണ വർദ്ധിച്ച് തിരുമുല്പാടിന് ഇരിക്കാനും കിടക്കാനും കുളിക്കാനും ഉണ്ണാനും ഒന്നും വയ്യാത്ത വിധത്തിലായി. ഉടനെ വൈദ്യന്മാരും മന്ത്രവാദികളുമൊക്കെയെത്തി. ചികിത്സകളും മന്ത്രവാദങ്ങളുമൊക്കെത്തുടങ്ങി. അവരെല്ലാവരും പഠിച്ച വിദ്യകളൊക്കെ പ്രയോഗിച്ചിട്ടും അദ്ദേഹത്തിന്റെ സുഖക്കേട് കൂടിക്കൂടി വന്നതല്ലാതെ ലേശംപോലും കുറഞ്ഞില്ല. പിന്നെ പ്രസിദ്ധനായ കായിക്കരമേനവനെ വരുത്തി പ്രശ്നംവെപ്പിച്ചു നോക്കിച്ചപ്പോൾ ധനസംബന്ധമായ ഒരു കാര്യത്തിനായി ഒരു ബ്രാഹ്മണൻ ചെന്ന് ഏറ്റുമാനൂർ മഹാദേവനെ ശരണം പ്രാപിച്ചിരിക്കുന്നതിനാൽ ആ മഹാദേവന്റെ കോപംനിമിത്തമാണ് ഈ സുഖക്കേടുണ്ടായിരിക്കുന്നതെന്നും ബ്രാഹ്മണനു കൊടുക്കാനുള്ള സംഖ്യ കൊടുത്ത് ക്ഷമായാചനം ചെയ്യുകയും അത്രയും സംഖ്യ ഭണ്ഡാരത്തിലിട്ട് മഹാദേവനെ വന്ദിക്കുകയും ചെയ്യാതെ സുഖക്കേട് ഭേദമാവുകയില്ലെന്നും അങ്ങിനെ ചെയ്താൽ ഉടനെ സുഖമാകുമെന്നും വിധിച്ചു. ഉടനെ തിരുമുല്പാട് ആയിരത്തി ഒരു നൂറു രൂപവീതം രണ്ടുകിഴി കെട്ടിയെടുപ്പിച്ചുകൊണ്ട് ഒരു തോണിയിൽക്കയറിപ്പുറപ്പെട്ട് ഏറ്റുമാനൂർക്ക് സമീപം അതിരമ്പുഴയെത്തി കരയ്ക്കിറങ്ങി നടന്ന് ഏറ്റുമാനൂർ ചെന്നുചേർന്നു. അദ്ദേഹം കുളിച്ച് അമ്പലത്തിൽച്ചെന്നപ്പോൾ ഉത്തമർണ്ണനായ ബ്രാഹ്മണൻ മണ്ഡപത്തിൽ ജപിച്ചുകൊണ്ടിരിക്കുന്നതു കണ്ട് ഒരു കിഴി അദ്ദേഹത്തി

ന്റെ മുമ്പിൽവെച്ചു നമസ്കരിച്ചു ക്ഷമായാചനംചെയ്യു കയും മറേറക്കിഴിയിലേസ്സംഖ്യ ഭണ്ഡാരത്തിലിട്ടു മഹാ ദേവനെ വന്ദിക്കുകയും ചെയ്തു. ഇത്രയും ചെയ്തുകഴി ഞ്ഞപ്പോൾ തിരുമുൽപ്പാട്ടിന്നു സുഖക്കേടൊക്കെ മാറി പൂ ർണ്ണസുഖമായി. ബ്രാഹ്മണനു മനസ്താപം തീൎന്നു സ ന്തോഷവുമായി. അദ്ദേഹം കിഴിയഴിച്ചു എണ്ണിനോക്കി ആയിരം രൂപ എടുക്കുകയും നൂറു രൂപ ഭണ്ഡാരത്തിലി ട്ടുകയും ചെയ്തു. പിന്നെ അദ്ദേഹവും തിരുമുല്പാടും ഊണു കഴിച്ചു വീണ്ടും നടയ്ക്കൽച്ചെന്നു മഹാദേവനെ വന്ദിച്ചി ട്ടു അവരവരുടെ ദേശങ്ങളിലേക്കു മടങ്ങിപ്പോയി. ആ യിരത്തി അറുപതുരൂപാ കൊടുക്കേണ്ടതു കൊടുക്കാതെ യിരുന്ന തിരുമുൽപ്പാടിന്നു ആയിരത്തി ഒരുനൂറിനാല്പ തു രൂപ നഷ്ടവും കൊടുക്കേണ്ടതു കൊടുപ്പിച്ചു ഏറ്റുമാ നൂർ മഹാദേവനു ആയിരത്തി ഇരുനൂറു രൂപ ലാഭവുമാ യി. ഇപ്രകാരമൊക്കെയാണു ഏറ്റുമാനൂർ മഹാദേവ ന്റെ മാഹാത്മ്യം. ആ ദേവസ്വം തിരുവിതാംകൂർസ ൎക്കാരിൽചേൎത്തപ്പോൾ അവിടുത്തെ നിത്യനിദാനാദികൾ ക്കു മുമ്പുണ്ടായിരുന്ന പതിവിൽ വളരെ കുറച്ചിട്ടുണ്ടു. കാലഭേദംകൊണ്ടു അവിടുത്തെ പൂജകഴകാദികൾക്കു വ ളരെ വൈകല്യവും വന്നിട്ടുണ്ടു. എങ്കിലും ദേവസാന്നി ധ്യത്തിന്നു ഇപ്പോഴും അവിടെ യാതൊരു കുറവും വന്നിട്ടില്ല.

## ൫. ആറന്മുളക്ഷേത്രം.

---

തിരുവിതാംകൂർ സംസ്ഥാനത്തു തിരുവല്ലാത്താലൂക്കിലുള്ള ആറന്മുളക്ഷേത്രം ഏററവും പുരാതനവും പ്രസിദ്ധവുമായിട്ടുള്ളതാണു്. ഇവിടെ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്ന ദേവൻ പാർത്ഥസാരഥിയായ ശ്രീകൃഷ്ണസ്വാമിയാകുന്നു. സ്വാമിയെ ഇവിടെ പ്രതിഷ്ഠിച്ചതു മദ്ധ്യമപാണ്ഡവനായ അർജ്ജുനനാണെന്നാണു് കേൾവി. ഇവിടെ ഭഗവാന്റെ ചൈതന്യവും മാഹാത്മ്യവും അത്യത്ഭുതമാകുംവണ്ണം സർവ്വദാ വിളങ്ങിക്കൊണ്ടിരിക്കുന്നു.

ബാല്യത്തിൽ അമ്പാടിയിൽ താമസിച്ചിരുന്നകാലത്തു ഗോപാലബാലന്മാരോടുകൂടി കളിച്ചു നടന്നിരുന്ന ആളായതുകൊണ്ടോ എന്തോ ആറന്മുളബ്ഭഗവാനു കുട്ടികളേയും കുട്ടികളുടെ കളിയേയും കുറിച്ചു വളരെ പ്രതിപത്തിയുള്ളതായിക്കാണുന്നുണ്ടു്. ആറന്മുളദ്ദേവനു വഴിപാടെന്നു സങ്കല്പിച്ചു കുട്ടികൾ തേച്ചുകുളിക്കാൻ എണ്ണയും അവർ തേച്ചുകുളിച്ചുവരുമ്പോൾ ചതുവിധവിഭവങ്ങളോടുകൂടി ഭക്ഷണവും മുണ്ടും മററും കൊടുത്താൽ ദേവൻ പ്രസാദിക്കുകയും ഈ വഴിപാടുനടത്തുന്നവർ വിചാരിക്കുന്ന കാര്യം സാധിപ്പിച്ചുകൊടുക്കുകയും ചെയ്യും. ഇപ്രകാരം കുട്ടികൾക്കു ഭക്ഷണം കൊടുക്കുന്നതിനു് 'ആറന്മുളയൂട്ടു്' എന്നാണു പേരു പറഞ്ഞുവരുന്നതു്. ഈ വഴിപാടു തിരുവിതാംകൂർ സംസ്ഥാനത്തു സർവ്വത്ര നടത്തിവരുന്നുണ്ടു്. ഇതിനു ഇത്ര കുട്ടികൾ വേണമെന്നില്ല. ചിലർ

സിദ്ധിക്കായി പലരും ഈ വഴിപാട് ഇപ്പോഴും നടത്തി വരുന്നുണ്ട്. ചില സ്ത്രീകൾ പ്രസവിച്ചാൽ മുലയിൽ പാൽ ചുരുക്കമായിരിക്കുമല്ലൊ. അങ്ങിനെ വന്നാൽ തിരുമക്കൾക്കു മേല്പറഞ്ഞ പ്രകാരം അരി കൊടുത്താൽമതി. മുലയിൽ പാൽ ധാരാളമായിട്ടുണ്ടാകും.

കുട്ടികൾക്കു കുടിക്കുന്നതിന് അമ്മമാരുടെ മുലയിൽ പാലുണ്ടാവാൻ ഇവിടെ വേറെ ഒരു വഴിപാടുകൂടിയുണ്ട്. അത് മഞ്ചാടിക്കുരു ശേഖരിച്ചുകൊണ്ടുചെന്ന് നടയിൽ കൂട്ടുകയെന്നുള്ളതാണ്. ഇങ്ങിനെ ചെയ്താലും തള്ളമാരുടെ മുലയിൽ ധാരാളമായി പാലുണ്ടാകും.

ആറന്മുളക്ഷേത്രം പണ്ട് ഊരാളന്മാരുടെ (ഊരാണ്മക്കാരുടെ)വകയായിരുന്നു. അക്കാലത്തു ദേവസ്വം വകയായി പല സ്ഥലങ്ങളിൽ മഠങ്ങളും നെൽപ്പുരകളുമുണ്ടായിരുന്നു. ദേവസ്വംവക നെല്ലെല്ലാം പിരിച്ച് ആ നെൽപ്പുരകളിലാണ് ഇട്ടു സൂക്ഷിച്ചുവന്നിരുന്നത്. ചിങ്ങമാസത്തിൽ ഓണത്തിനു മുൻപു വരുന്ന പൂരാടത്തുനാൾ ആ നെൽപുരകളിലെല്ലാം അഗതികൾക്കു നെല്ലു കൊടുക്കുക പതിവായിരുന്നു. ആ ദിവസം നെല്ലു വാങ്ങുന്നതിനായി അനേകമഗതികൾ നെൽപ്പുരകളിലെല്ലാമെത്തുക പതിവാണ്. ഓണത്തിനു നെല്ലില്ലാഞ്ഞിട്ട് ആ ദേശത്താരും പട്ടിണിയായിപ്പോയി എന്നു വരരുതെന്നാണ് ദേവൻെറ വിചാരം. പണ്ടൊരിക്കൽ പതിവുപോലെ ഓണത്തിനു നെല്ലു കൊടുത്തപ്പോൾ നെല്ലു വാങ്ങുന്നതിനായി 'നാരങ്ങാനം' എന്ന സ്ഥലത്തുള്ള നെൽപ്പുരയിൽച്ചെന്ന ഒരു ചണ്ഡാലിക്കു നെല്ലളവുകാർ നെല്ലു കൊടുത്തില്ല.

ശേഷമെല്ലാവക്കും നെല്ല് കൊടുത്തു. വയോവൃദ്ധയും രോഗിണിയും അശതിയുമായിരുന്ന ആ ചണ്ഡാലിയെ ദുഷ്ടന്മാരായ നെല്ലളവുകാർ കണ്ടിട്ട് കണ്ടില്ലെന്നു ഭാവിച്ചു പൊയ്ക്കളഞ്ഞു. നെല്ലു കിട്ടും കിട്ടുമെന്നു വിചാരിച്ചു സന്ധ്യവരെ ആ പാവപ്പെട്ട ചണ്ഡാലി അവിടെ കാത്തുനിന്നു. സന്ധ്യയായപ്പോൾ അതികലശലായി മഴ തുടങ്ങി. മഴക്കാറുകൊണ്ടു ചന്ദ്രബിംബം മൂടിപ്പോയതിനാൽ വലിയ ഇരുട്ടും വന്നു. ഒരു വിധത്തിലും പോകാൻ നിവൃത്തിയില്ലാതെ മഴ നനഞ്ഞുംകൊണ്ട് ആ പാവപ്പെട്ട വയോവൃദ്ധ അവിടെത്തന്നെ കിടന്നു. അവളന്നു ജലപാനം പോലും കഴിച്ചിട്ടില്ലായിരുന്നു. വിശപ്പുകൊണ്ടും തണുപ്പുകൊണ്ടും പരവശയായിത്തീർന്ന ആ ചണ്ഡാലി പിറ്റെദിവസം നേരം വെളുക്കുന്നതിനു മുൻപ് അവിടെക്കിടന്നതന്നെ മരിച്ചു. ഇതു നിമിത്തം അതികഠിനമായ ദേവകോപം സംഭവിക്കയും ഊരാളന്മാക്കും കാരാളന്മാക്കുമെല്ലാം പലവിധത്തിലുള്ള അനത്ഥങ്ങളുണ്ടായിത്തുടങ്ങുകയും ചെയ്തു. അവർ ഇതിൻെറ കാരണമറിയുന്നതിനായി പ്രശ്നംവെയ്പിച്ചു നോക്കിച്ചതിൽ പാവപ്പെട്ട ചണ്ഡാലിക്കു നെല്ലു കൊടുക്കാതെ പട്ടിണിക്കിട്ടു കൊന്നതിനാലുണ്ടായിട്ടുള്ള ദേവകോപമാണ് അനത്ഥകാരണമെന്നു കണ്ടു. ഈ ദോഷശാന്തിക്ക് ഊരാളന്മാരുടേയും കാരാളന്മാരുടേയും ഗൃഹത്തിൽനിന്ന് ഓരോരുത്തർ എന്നും ആണ്ടുതോറും ചിങ്ങമാസത്തിൽ തിരുവോണദിവസം ഉപവാസമായി ക്ഷേത്രത്തിൽ താമസിക്കയല്ലാതെ വേറെ യാതൊരു പ്രതിവിധിയുമില്ലെന്നു പ്രശ്നക്കാരൻ വിധിക്കുകയും ചെയ്തു.

ഈ വിധിപ്രകാരം അവിടെ നടന്നുവരുന്നുണ്ടു്. ക്ഷേത്രം സക്കാരിൽ ചേൎത്തതിനോടുകൂടി കാണത്തിന്റെ നെല്ലു മുതലായ പതിവുകൾ ഭേദപ്പെട്ടുപോയെങ്കിലും അവിടെ ഊരാണ്മയുംകാരാണ്മയുമുണ്ടായിരുന്നവരുടെഗൃഹങ്ങളിൽ നിന്നു് ഓരോരുത്തർ ചിങ്ങമാസത്തിൽ തിരുവോണത്തുന്നാൾ ക്ഷേത്രോപവാസം ചെയ്യിട്ടില്ലെങ്കിൽ അവൎക്കു ദേവകോപംനിമിത്തം അനൎത്ഥങ്ങളുണ്ടാകുമെന്നുള്ളതു് തീൎച്ചയായിട്ടുള്ളതാകയാൽ അവർ ഇപ്പോഴും ആ പതിവിനെ ഭേദപ്പെടുത്തിട്ടില്ല.

ചിങ്ങമാസത്തിൽ തിരുവോണദിവസം ആറന്മുള ക്ഷേത്രത്തിൽ അതികേമമായി സദ്യ പതിവുണ്ടു്. ആ ദിവസം അവിടെ ചെല്ലുന്നവൎക്കെല്ലാം ജാതിമതഭേദംകൂടാതെ നാനാവിഭവങ്ങളോടുകൂടി ഭക്ഷണം കൊടുക്കുക പതിവാണു്. ഈ സദ്യയ്ക്കുള്ള സാമാനങ്ങളെല്ലാം കോട്ടൂർ എന്ന സ്ഥലത്തുള്ള ദേവസ്വംവക മഠത്തിൽ ശേഖരിച്ചു വെയ്ക്കുകയും അവിടെനിന്നു് അവയെല്ലാം വലിയ കെട്ടുവള്ള (വഞ്ചി) ങ്ങളിലാക്കി ഉത്രാടത്തുന്നാൾ രാത്രിയിൽ പുറപ്പെട്ടു തിരുവോണദിവസം അരുണോദയമാകുമ്പോൾ ആറന്മുളെ ക്ഷേത്രക്കടവിലടുക്കുകയുമാണു് പതിവു്. സദ്യസ്സാമാനങ്ങളുംകൊണ്ടുള്ള ഈ വരവു വളരെകേമമാണു്. സാമാനവള്ളങ്ങൾ കൂടാതെ അവയ്ക്കു് അകമ്പടിയായി ഏതാനും കളിവള്ളങ്ങളുമുണ്ടായിരിക്കും. കളിവള്ളങ്ങളിലെല്ലാം ആളുകൾ കയറി വഞ്ചിപ്പാട്ടു പാടിക്കളിച്ചു വാദ്യഘോഷങ്ങളോടും ആൎപ്പുവിളി, വായ്ക്കുരവ മുതലായവയോടുംകൂടിയുമുള്ള ആ വരവു കാണ്മാൻ ക്ഷേത്രാസ

യിലും സമീപപ്രദേശങ്ങളിലും അസംഖ്യമാളുകൾ കൂടുക പതിവാണ്.

പണ്ടൊരിക്കൽ പതിവുപോലെ തിരുവോണത്തിന്റെ തലേദ്ദിവസം രാത്രിയിൽ സാമാനങ്ങൾ കെട്ടുവള്ളങ്ങളിലാക്കിക്കൊണ്ടു് ആഘോഷസമേതം കാട്ടൂരുനിന്നു പുറപ്പെട്ടു. ഏതാനും വഴി പോന്നപ്പോൾ സാമാനവള്ളങ്ങൾ മദ്ധ്യേമാർഗ്ഗം ഒരു സ്ഥലത്തു കരയ്ക്കടുത്തു് ഉറച്ചു. വളരെ ആളുകൾകൂടി പലവിധത്തിൽ ശ്രമിച്ചുനോക്കീട്ടും ആ വള്ളങ്ങളെ അവിടെനിന്നിളക്കാൻ കഴിഞ്ഞില്ല. ഒരു നിവൃത്തിയുമില്ലെന്നായപ്പോൾ അവിടെ അടുത്തുണ്ടായിരുന്ന ഒരു ദൈവജ്ഞനെക്കൊണ്ടു് പ്രശ്നംവെച്ചുനോക്കിച്ചു. അപ്പോൾ ആ വള്ളങ്ങളടുത്തിരിക്കുന്ന സ്ഥലത്തിന സമീപം ഒരു വീട്ടിലുള്ളവർ ഗതികേടുനിമിത്തം തലേദ്ദിവസംതന്നെ ആഹാരമൊന്നും കഴിക്കാതെ "ആറന്മുളയപ്പൻതന്നെ ശരണം" എന്നു പറഞ്ഞുകൊണ്ടു് പട്ടിണികിടക്കുന്നുണ്ടെന്നും അവർക്കു് ആഹാരത്തിനു വല്ലതും കൊടുത്താൽ വള്ളങ്ങളിളകുമെന്നും പ്രശ്നക്കാരൻ വിധിച്ചു. ഉടനെ അരി കൊടുക്കാമെന്നു പറഞ്ഞു് ആ വീട്ടുകാരെ വിളിച്ചു. അവർ അരി വാങ്ങുന്നതിന് ഒരു കൊച്ചുമുറവുംകൊണ്ടു് വരികയും ആ മുറം നിറച്ചു് അരി കൊടുക്കുകയും തൽക്ഷണം വള്ളങ്ങളിളകുകയാൽ വേഗത്തിൽ പോന്നു ക്ഷേത്രക്കടവിലടുക്കുകയും ചെയ്തു. പിന്നെ ആണ്ടുതോറും സാമാനങ്ങൾ വള്ളങ്ങളിൽക്കയററിക്കൊണ്ടു് അവിടെ വരുമ്പോൾ ആ വീട്ടുകാരെ വിളിക്കുകയും അവളൊരു മുറവുംകൊണ്ടുവരികയും കൊണ്ടുവരുന്ന മുറം നി

ച്ച് അരി കൊടുക്കുകയും പതിവായി. കൊണ്ടുചെല്ലുന്ന മുറം നിറച്ച് അരി കിട്ടുമെന്നുകണ്ടപ്പോൾ അത്യാഗ്രഹികളായ ആ വീട്ടുകാർ മുറത്തിൻെറ വലുപ്പം കൂട്ടിത്തുടങ്ങി. ഈ അരി വാങ്ങുന്നതിനായി തന്നെ അവർ പ്രത്യേകം പറഞ്ഞു വലിയ മുറമുണ്ടാക്കിച്ച് ആ മുറവുംകൊണ്ട് അരിവാങ്ങാൻ വരിക പതിവായി. അങ്ങിനെ കുറേക്കഴിഞ്ഞപ്പോൾ അവരുടെ മേൽ ദേവകോപമുണ്ടാവുകയും അവർ ക്രമേണ നശിച്ച് അന്യംനിന്നു പോവുകയും ചെയ്തു. എങ്കിലും ചിങ്ങമാസത്തിൽ ഉത്രാടത്തുനാൾ സാമാനവള്ളങ്ങൾ ആ സ്ഥലത്തു വരുമ്പോൾ ഈ പൂർവ്വവൃത്തത്തിൻെറ സ്മാരകമായി മൂന്നു മുഷ്ടി അരി വാരി അവിടെയിടുക ഇപ്പോഴും നടന്നുവരുന്നുണ്ട്.

ആറന്മുളെ വള്ളം(വഞ്ചി)കളി പ്രധാനവും പ്രസിദ്ധവുമാണല്ലോ. ഇതും ദേവന് ഏററവും സന്തോഷകരമായിട്ടുള്ളതാണ്. അവിടെ പതിവായി വള്ളംകളി നടത്തുന്നതു ചിങ്ങമാസത്തിൽ തിരുവോണം മുതൽ ഉത്രട്ടാതി വരെയാണ്. ഉത്രട്ടാതി തിരുവാറന്മുളയപ്പൻെറ തിരുനാളാണെന്നാണ് വെച്ചിരിക്കുന്നത്. ആ ദിവസത്തെ ആ ദേശത്തുള്ളവർ തിരുവോണത്തെക്കാൾ പ്രധാനമായി ആചരിക്കുന്നുണ്ട്. പ്രധാനമായിട്ടുള്ള വള്ളംകളിയും അന്നാണ്. വള്ളംകളി നടത്തുന്നത് അവിടെയുള്ള കര(ദേശ)ക്കാരാകുന്നു. ആറന്മുളദേവൻെറ സങ്കേതത്തിലുൾപ്പെട്ടതായി അനേകം കരകളുണ്ട്. ആ കരക്കാർക്ക് ഓരോരുത്തർക്കും ഈ വള്ളംകളിയിലുള്ള വാശിയും മത്സരവും ഒട്ടും ചില്ലറയല്ല. അവരവരുടെ കളി കേമമാക്കണമെന്നുള്ള

വിചാരം എല്ലാവൎക്കുമുണ്ട്. ഇതിലേയ്ക്കു് ആ ദേശക്കാർ ഓരോരുത്തരും പ്രത്യേകം പ്രത്യേകം വള്ളങ്ങളുണ്ടാക്കിച്ചിട്ടുണ്ട് ഓരോരുത്തരും മത്സരിച്ചു് വള്ളത്തിനു നീളം കൂട്ടിക്കൂട്ടി ഇപ്പോൾ അവിടെ മുപ്പത്തിയാറേകാൽക്കോൽവരെ നീളമുള്ള വള്ളങ്ങൾ ധാരാളമായിരിക്കുന്നു. വള്ളങ്ങൾ ചുണ്ടൻ, ചുരുളൻ, ഓടി, പരുന്തുവാലൻ ഇങ്ങിനെ പലവകയുണ്ടല്ലോ. അവയിൽ ആറന്മുളെ കളിക്കുന്നതിനായി ഉപയോഗിക്കുന്നതു് ചുണ്ടൻവള്ളമാണ്. ഇപ്പോൾ അവിടെ ദേശക്കാരുടെ വകയായി നാല്പതിൽക്കുറയാതെ കളിവള്ളങ്ങളുണ്ട്. അവ എല്ലാംകൂടി ചേൎന്നു കളിക്കുക ഉത്രട്ടാതി നാൾ മാത്രമേയുള്ളൂ. തിരുവോണം മുതൽ ദിവസംതോറും രണ്ടും നാലും വള്ളങ്ങൾ കൂടിക്കൂടി ഉത്രട്ടാതിനാൾ എല്ലാം വന്നുകൂടും. ആദ്യമായി വരുന്ന വള്ളങ്ങൾ 'നാരങ്ങാത്തു മണൽപ്പുറം' എന്നു പറയുന്ന സ്ഥലത്തു് വന്നടുത്തുകിടക്കും. എല്ലാം വള്ളങ്ങളും അവിടെ വന്നുചേൎന്നാൽ കളി തുടങ്ങും. പത്തുനാല്പതു വള്ളങ്ങൾ ഒരുമിച്ചു് നിരന്നുകൊട്ടും ഘോഷവും, കൊടി, കുട മുതലായവയും പാട്ടും ആർപ്പുവിളിയുമായുള്ള ആ വള്ളംകളി നയനാനന്ദകരമായ ഒരു കാഴ്ചതന്നെയാണ്. നയമ്പുകാരും അമരക്കാരും പാട്ടുകാരും വാദ്യക്കാരും മറ്റുമായി ഓരോ വള്ളത്തിലും ഏകദേശം എഴുപത്തഞ്ചു പേരോളം കാണും. ചിങ്ങമാസത്തിൽ പതിവുള്ള ഈ വള്ളംകളി കൂടാതെ ചിലരുടെ വക വഴിപാടായിട്ടും അവിടെ ചിലപ്പോൾ വള്ളംകളി ഉണ്ടാകാറുണ്ട്. അതിൽ രണ്ടോ നാലോ വള്ളങ്ങളല്ലാതെ ഉണ്ടായിരിക്കാറി

ല്ല. വഴിപാടുകളിയുടെ ചെലവെല്ലാം വഴിപാടുകാരൻ
തന്നെ വഹിക്കണമല്ലോ. വള്ളംകളിക്കാർക്കു കെങ്കേ
മമായി സദ്യ നടത്തുകയും മറ്റും വേണ്ടതാകയാൽ വള്ള
ങ്ങളധികമായാൽ ചെലവു ദുർവ്വഹമായിത്തീരുമെന്നു വി
ചാരിച്ച് സാമാന്യക്കാർ വള്ളത്തിന്റെ എണ്ണം കൂട്ടാൻ
ആഗ്രഹിക്കുകയില്ല. രണ്ടോ നാലോ വള്ളങ്ങൾകൊണ്ട്
കളി നടത്തിക്കാൻതന്നെ ഒരുവിധം ധനികന്മാർക്കേ
സാധിക്കുകയുള്ളു.

ആറന്മുളദ്ദേവന്റെ വള്ളംകളിക്കാർക്കു സദ്യ കഴിക്കു
ന്നതും സ്വാമിക്ക് വഴിപാടുതന്നെ. വള്ളംകളിക്കാർക്കു
ള്ള സദ്യയ്ക്കു 'വള്ളസ്സദ്യ' എന്നാണ് പേരുപറഞ്ഞുവരു
ന്നത്. സന്താനാർത്ഥമായും രോഗശമനത്തിനായും മറ്റും
ഈ വഴിപാടു പലരും നടത്തുന്നുണ്ട്. അന്യദേശക്കാർ
വള്ളസ്സദ്യ നടത്തുന്നതിന്റെ മുറ താഴെ പറയുംപ്രകാര
മാണ്.

ആദ്യംതന്നെ ഏതുകരക്കാരുടെ വള്ളക്കാർക്കാണു
സദ്യ നടത്തുന്നതെന്നും എത്ര വള്ളങ്ങൾ വരുത്തി സദ്യ
നടത്തണമെന്നും നിശ്ചയിക്കണം. പിന്നെ ആ നിശ്ച
യിക്കപ്പെടുന്ന കരയിലെ പ്രധാനന്റെ പേർക്കു വിവര
ത്തിന് എഴുതിയയയ്ക്കണം. അതിൽ സദ്യ നടത്താൻ
നിശ്ചയിച്ചിരിക്കുന്നത് ഇന്നമാസം ഇത്രാംതീയതിയാ
ണെന്നും ഇത്ര വള്ളം വരണമെന്നും വിവരിച്ചിരിക്കുക
യും വേണം. കരനാഥന്റെ മറുപടി കിട്ടിയാൽ സദ്യ
യ്ക്കു വട്ടംകൂട്ടാം. നിശ്ചിതദിവസം രാവിലേ ക്ഷണിക്ക
പ്പെട്ടിട്ടുള്ളിടത്തോളം വള്ളങ്ങളിൽ നിറച്ച് ആളുകൾ

കയറി കൊടി, കട, തഴ മുതലായ ആഡംബരങ്ങളോടും വാദ്യഘോഷങ്ങളോടുംകൂടി പാടിക്കളിച്ചു വഴിപാടുകാരന്റെ ഗൃഹത്തിൽവന്നുചേരും. ആ സമയം വഴിപാടുകാരൻ അവിടെ നിറപറയും വിളക്കും വെച്ചു കാത്തുനിന്നു വള്ളക്കാരെ എതിരേററിരുത്തി, മുറുക്കാനും മററും കൊടുത്തു സൽക്കരിക്കണം. അവർ മുറുക്കി രസിച്ചു കുറച്ചുനേരമിരുന്നു വിശ്രമിച്ചുകഴിഞ്ഞാൽ എല്ലാവർക്കും തേച്ചുകുളിക്കാൻ എണ്ണയുമിഞ്ചയും മററും കൊടുക്കണം. അവർ തേച്ചുകുളി കഴിഞ്ഞു വന്നാലുടനേ സദ്യയ്ക്കു ഇല വെയ്ക്കണം. സദ്യയുടെ വട്ടം ഉപായത്തിലൊന്നുമായാൽപ്പോരാ. കാളൻ, ഓലൻ, എരിശ്ശേരി മുതലായ മലയാളക്കറികളും പരിപ്പ്, പച്ചടി, കൂട്ടുകറി, സാംബാർ മുതലായ പരദേശക്കറികളും അപ്പം, വട, എള്ളുണ്ട, ബോളി മുതലായവയും പപ്പടം, (ചെറിയതും വലിയതും) പഴനുറുക്ക്, പഞ്ചസാര മുതലായവയും ധാരാളമായിട്ടെടുത്തു വിലക്കണം. നാലുകൂട്ടം പ്രഥമൻ, എട്ടു കൂട്ടമുപ്പേരി, അത്രയും ഉപ്പിലിട്ടവ, ഉറത്തൈരു, മോരു, മുതലായവയും ധാരാളമുണ്ടായിരിക്കണം. ഒന്നിനും ലോപം പാടില്ല. സദ്യ വള്ളക്കാർക്കു മാത്രം കൊടുത്താൽപോരാ. ഉണ്ണാനായി വരുന്നവർക്കെല്ലാവർക്കും കൊടുക്കണം. എല്ലാവർക്കും സകല വിഭവങ്ങളും ധാരാളമായിട്ടുണ്ടായിരിക്കുകയും വേണം. അങ്ങിനെയാണു വള്ളസ്സദ്യയുടെ പതിവു്. സദ്യ കഴിയുമ്പോൾ എല്ലാവർക്കും ചന്ദനം, പനിനീർ മുതലായവയും മുറുക്കാനും കൊടുക്കണം. വള്ളക്കാർ മുറുക്കി രസിച്ചു വെടികളും പറഞ്ഞു സ്വല്പനേരം ഇരുന്നതിന്റെ ശേഷം വഴിപാടുകാരന്റെ അരിഷ്ടാ ആറന്മുളയ

പ്പൻ സാധിപ്പിച്ചുകൊടുക്കട്ടേ എന്നു് ആശീൎവ്വദിച്ചിട്ടു് യാത്രയാക്കും. ആ സമയം അവൎക്കു് വഴിക്കു തിന്നുന്നതിനു ധാരാളമായി വെററിലപ്പുകയിലയും അവിൽ നാനച്ചത്തും ചുമടുകെട്ടി വള്ളത്തിൽ വെച്ചുകൊടുക്കണം. കരക്കാരിൽ പ്രധാനന്മാൎക്കു ചില സമ്മാനങ്ങളും കൊടുക്കണം. ഇങ്ങിനെ അവരെസ്സന്തോഷിപ്പിച്ചു് വള്ളക്കടവു വരെ അനുയാത്രയായിച്ചെന്നു് യാത്ര പറഞ്ഞയക്കണം. ഇങ്ങിനെയെല്ലാമാണു് വള്ളസ്സദ്യയുടെ ക്രമം. ഈ വഴിപാടു് ഇപ്പോഴും പലർ നടത്തുന്നുണ്ടു്. അവർ വിചാരിക്കുന്ന കാൎയ്യം ഭഗവാൻ സാധിപ്പിച്ചുകൊടുക്കുന്നുമുണ്ടു്.

ഉത്രട്ടാതിനാൾ വള്ളങ്ങളെല്ലാം നാരാണത്തു മണൽപ്പുറത്തു ചെന്നുചേൎന്നതിന്റെ ശേഷമാണു് കളി തുടങ്ങുന്നതെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. ഒരാണ്ടിൽ വള്ളങ്ങളെല്ലാം നാരാണത്തുമണൽപ്പുറത്തു ചെന്നുചേൎന്ന സമയം അക്കാലത്തു് തിരുവല്ലാത്തഹശീൽദാരായിരുന്ന കേശവപ്പിള്ള അവർകൾ അവിടെച്ചെന്നു് അവിടെ കൂടിയിരുന്ന ജനങ്ങളോടു് "ആറന്മുളഭഗവാന്റെ സങ്കേതത്തിലുള്ള സകലകരകളിലെ ജനങ്ങളും ഇവിടെ കൂടീട്ടുണ്ടല്ലോ. നിങ്ങളെ എല്ലാവരേയും കൂടെക്കണ്ടു് ഒരു കാൎയ്യം അപേക്ഷിക്കുന്നതിനായിട്ടാണു് ഞാൻ വന്നിരിക്കുന്നതു്. കാൎയ്യം മറെറാന്നുമല്ല; നമ്മുടെ ഭഗവാന്റെ അമ്പലം ചെമ്പിടുവിച്ചാൽ കൊള്ളാമെന്നു് ഞാൻ വിചാരിക്കുന്നു. അതിലേക്കു് നിങ്ങളെല്ലാവരും യഥാശക്തി ധനസഹായം ചെയ്യണമെന്നുള്ളതാണു് എന്റെ അപേക്ഷ" എന്നു പറഞ്ഞു. ഇതു കേട്ടു് ആ ജനക്കൂട്ട

ത്തിൽനിന്നു് ഒരാൾ "അങ്ങുന്നിന്റെ ഈ ഉദ്യമം കേവലം അനാവശ്യവും ഒരു വക ദോഷതാപവുമാണു്. ഇതു ഒരിക്കലും നടക്കുന്നതുമല്ല. സർക്കാർവക ക്ഷേത്രം ചെമ്പിടുവിക്കുന്നതിനു ജനങ്ങളെ ഉപദ്രവിച്ചു പണമുണ്ടാക്കീട്ടു വേണമെന്നുണ്ടോ? സർക്കാരിൽ പണം ധാരാളമുണ്ടല്ലോ. ഇതിലേക്കു ജനങ്ങൾ ധനസഹായം ചെയ്യുന്നതു ആരറിയാനാണു്? ഇതു് ഉറക്കത്തിൽ കാൽ തിരുമ്മുന്നതുപോലെയാണല്ലോ. ഇതിലേക്കു് ആരുമൊന്നും തരുമെന്നു തോന്നുന്നില്ല. ജനോപദ്രവം ചെയ്കയെന്നുള്ളതു് ഒരു സർക്കാരുദ്യോഗസ്ഥനു് യോഗ്യമായിട്ടുള്ളതാണോ? അങ്ങുന്നിതിനു പുറപ്പെട്ടതു് ഒട്ടും ശരിയായില്ല" എന്നു പറഞ്ഞു. ഇതു കേട്ടു തഹശീൽദാർ വല്ലാതെ വിഷണ്ണനായിത്തീർന്നു. അപ്പോഴെയ്ക്കും ആ മറുപടി പറഞ്ഞയാൾ ബോധരഹിതനായി ഏററവും പാരവശ്യത്തോടുകൂടി വെട്ടിയിട്ട മരംപോലെ പെട്ടെന്നു നിലംപതിച്ചു. എല്ലാവരും പരിഭ്രമിച്ചു് അടുത്തുചെന്നു് അയാളോടു സുഖക്കേടെന്താണെന്നു ചോദിച്ചിട്ടു് അയാൾക്കൊന്നു മിണ്ടി സംസാരിക്കാൻ വഹിയായിരുന്നു. അയാളുടെനാക്കു സ്തംഭിച്ചുപോയിരുന്നു. അപ്പോൾ അവിടെയുണ്ടായിരുന്ന മററു ജനങ്ങൾ തഹശീൽദാരോടു് "ഈ ഏഭ്യൻ കഥയില്ലായ്കകൊണ്ടു് ഇങ്ങിനെയൊക്കെ പറഞ്ഞതാണു്. അതുകൊണ്ടു് അങ്ങേക്കു ഞങ്ങളോടു പരിഭവം തോന്നരുതു്. സ്വാമികാര്യത്തിനായി യഥാശക്തി ധനസഹായം ചെയ്യുവാൻ ഞങ്ങളെല്ലാവരും സന്നദ്ധരാണു്." എന്നു പറകയും ചിലർ ഏതാനും സംഖ്യ അപ്പോൾതന്നെ

കൊടുക്കുകയും തഹശീൽദാർ കിട്ടിയതു വാങ്ങിക്കൊണ്ടു് മടങ്ങിപ്പോവുകയും ചെയ്തു. ആ ബോധരഹിതനായ ആളെ ചിലർകൂടി ഒരു ചെറുവെള്ളത്തിലാക്കി അയാളുടെ വീട്ടിൽ കൊണ്ടുചെന്നാക്കി. ശേഷമുണ്ടായിരുന്നവർ കൂടി വള്ളംകളി പതിവുപോലെ നടത്തുകയും ചെയ്തു.

വള്ളംകളി കഴിഞ്ഞതിൻെറ ശേഷം എല്ലാവരും കൂടി ആ സുഖക്കേടു പിടിപെട്ട ആളുടെ വീട്ടിലെത്തി. അപ്പോഴും ആയാൾ ബോധരഹിതനായിത്തന്നെ കിടന്നിരുന്നു. വൈദ്യന്മാർ പഠിച്ച വിദ്യകളെല്ലാം പ്രയോഗിച്ചുനോക്കീട്ടും ഒരു ഫലവുമുണ്ടായില്ല. അതിനാൽ ഒരു പ്രശ്നക്കാരനെ വരുത്തി പ്രശ്നംചെയ്യിച്ചു നോക്കിച്ചു. അപ്പോൾ പ്രശ്നക്കാരൻ ഈ സുഖക്കേടു് ആറന്മുളഭഗവാൻെറ കോപം നിമിത്തമുണ്ടായിട്ടുള്ളതാണെന്നും സ്വാമിഭക്തനായ തഹശീൽദാരെ ആക്ഷേപിച്ചതിനാലാണു് സ്വാമിക്കു് അധികം വിരോധമുണ്ടായിട്ടുള്ളതെന്നും അതിനാൽ വീട്ടിൽനിന്നു ചിലർ ചെന്നു് തഹശീൽദാരവർകളുടെ അടുക്കൽ ക്ഷമായാചനം ചെയ്യുകയും അമ്പലം ചെമ്പിടുവിക്കുന്ന വകയ്ക്കു തക്കതായ ഒരു സംഖ്യ അവിടെ കൊടുക്കുകയും ഭഗവാൻെറ നടയിൽ വിളിച്ചുചൊല്ലി പ്രായശ്ചിത്തം ചെയ്യുകയും ചെയ്യാതെ ഈ സുഖക്കേടു ഭേദപ്പെടുകയില്ലെന്നും വിധിച്ചു. ഉടനെ പ്രശ്നവിധിപ്രകാരമെല്ലാം ചെയ്തു. അപ്പോൾ സുഖക്കേടുകാരനു ബോധം വീണു് എങ്കിലും അയാൾക്കു സംസാരിക്കാറായില്ല. അധികം താമസിയാതെ അയാൾ മ

രിച്ചുപോവുകയും ചെയ്തു. ഈ വർത്തമാനം കേട്ട ജനങ്ങൾക്കു ഭഗവാനെക്കുറിച്ചു ഭയവും ഭക്തിയും പൂർവ്വാധികം വർദ്ധിക്കകയാൽ ചോദിക്കാതെതന്നെ ചെമ്പുമേച്ചിൽ വകയ്ക്കു് എല്ലാവരും യഥാശക്തി ഓരോ സംഖ്യ തഹശീൽദാരദ്ദേഹത്തിന്റെ അടുക്കൽക്കൊണ്ടു ചെന്നു കൊടുത്തു. അദ്ദേഹം നാലമ്പലത്തിനു ചെമ്പിടുവിക്കണമെന്നേ വിചാരിച്ചിരുന്നുള്ളു. അതു കഴിഞ്ഞിട്ടു പിന്നേയും പണം വളരെ അധികമുണ്ടായിരുന്നതിനാൽ വിളക്കുമാടത്തിന്നുകൂടി അദ്ദേഹം ചെമ്പിടുവിച്ചു. ഇപ്രകാരമാണു് ആറന്മുളക്ഷേത്രം ചെമ്പിടുവിച്ചതു്. ഭഗവാന്റെ മാഹാത്മ്യവിശേഷം ഇനിയും ഇങ്ങിനെ വളരെപ്പറയാനുണ്ടു്.

ഒരിക്കൽ ഒരു നായർക്കു് നാഭിക്കു താഴെയായി ഒരു മുഴയുണ്ടായി. അതു ക്രമേണ വളർന്നു ഒരു സഞ്ചിപോലെ തൂങ്ങി. അതു് അയാൾക്കു് ഏറ്റവും ഉപദ്രവകരമായിത്തീർന്നു. "ഈ മുഴയോളം വലിപ്പത്തിൽ സ്വർണ്ണംകൊണ്ടു് ഒരു കുമളയുണ്ടാക്കിച്ചു് ആറന്മുളഭഗവാനു നടയ്ക്കുവെക്കുകയും അവിടെ നാല്പത്തൊന്നു ദിവസം ഭജിക്കുകയും ചെയ്താൽ ഈ മുഴ പോകും" എന്നു ചിലർ പറയുകയാൽ അതു വിശ്വസിച്ചു നായർ ആറന്മുളെച്ചെന്നു ഭക്തിപൂർവ്വം ഭജനം തുടങ്ങി. അക്കാലത്തു് ആറന്മുളമതിൽക്കകത്തു ഒരു കല(മാൻ) ഉണ്ടായിരുന്നു. അതു കുട്ടിയായിരുന്നപ്പോൾ ഒരാൾ കൊണ്ടുചെന്നു വഴിപാടായി നടയ്ക്കു കെട്ടിയതായിരുന്നു. അതു ക്രമേണ വളരുകയും വലിയ കൊമ്പുകളും മറ്റും ഉണ്ടായിത്തീരുകയും ചെയ്തിരുന്നു. എങ്കിലും അതു് ആരേയും ഉപദ്രവിക്കാറില്ല. ദേ

